2007
മാർച്ച്
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം
Rs. 10



# മലങ്കരസഭ

MALANKARASABHA

# ദേശീയസഭയ്ക്കുമേൽ വിപ്ലവ സർക്കാരിന്റെ വിളയാട്ടം








## തിരുവനന്തപുരം സമ്മേളനം


- നരനായാട്ടിനെ ആഘോഷിച്ചവരുടെ തിരിച്ചറിവിനുവേണ്ടി
  ഫാ. ഡോ. എം. ജോൺ പണിക്കർ
- ദേശീയ സഭയായ മലങ്കരസഭയ്ക്ക് പറയാനുള്ളത്
  പൊതുജനസമ്പർക്ക കാര്യാലയം
- വിൽപത്രം എന്ന വില്ലൻ
  ഫാ. ഡോ. ജേക്കബ് കുര്യൻ
- എന്താണ് സംഭവിച്ചത്
  ഫാ. ഡോ. ഒ. തോമസ്
- തൂലികയും, പടവാളും കുറെ സാക്ഷികളും
  ഫാ. തോമസ് പി. മുകളിൽ
- മലങ്കരസഭ ഉണരുന്നു
  ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം
- മുളകുപൊടി മുതൽ കണ്ണീർവാതകം വരെ
  സൂസൻ ജോർജ്, പേട്ട


"ബലം ഒപ്പമില്ലാത്ത നീതി നപുംസകത്വമാണ്; നീതിയില്ലാത്ത ബലപ്രയോഗം ഭീകരതയും"

# V^th DEATH ANNIVERSARY
## 24-03-2007

*For Blessed Memory of*





# GEORGE C. MANALETHU

**MANALETHU PUTHENVEEDU**
**KUTTAPPUZHA P.O.; THIRUVALLA-3**

അകാലത്തിൽ പൊലിഞ്ഞുപോയ ഞങ്ങളുടെ എല്ലാമെല്ലാമായ ചാച്ചച്ചോ, സ്നേഹിച്ച് കൊതി തീരാത്ത ഓർമ്മകളും, തീരാത്ത ദുഃഖവുമായി മനോഹരമായ നിത്യതയുടെ തീരത്ത് നമുക്ക് ഒന്നിച്ചു കാണാമെന്നുള്ള പ്രത്യാശയോടെ...... നിറകണ്ണുകളോടെ......

ചാച്ചച്ചോയുടെ

ഭാര്യ : ലൗലി സി. ജോർജ്ജ്

മക്കൾ : അഭിലാഷ് സി. ജോർജ്ജ്
അനിഷ് എം. ജോർജ്ജ്

ലക്കം 3,
പുസ്തകം 63
മാർച്ച് 2007



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



### വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 5 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 1000 രൂപ |




## ഉള്ളടക്കം

CONTENTS

**18** ചരിത്രസംഭവം
ശീമക്കാരുടെ ഇടവക പൗരസ്ത്യ....
*- ഡോ. യൂഹാനോൻ മാർ മിലിത്തോസ്*

**7** സഭാകാര്യം
ഭാരതത്തിലെ ദേശീയ സഭ...
*- പൊതുജന സമ്പർക്ക വിഭാഗം*

**11** സഭാകാര്യം
തിരുവനന്തപുരത്ത് എന്താണ്...
*- ഫാ. ഡോ. ഒ. തോമസ്*

**4** എഡിറ്റോറിയൽ
തിരിച്ചറിവിനുവേണ്ടി
*- ഫാ. ഡോ. ജോൺ പണിക്കർ*

**6** മഹാപുരോഹിത സന്ദേശം

**13** സഭാകാര്യം
തുലികയും, പടവാളും കുറെ....
*- ഫാ. തോമസ് പി. മുകളിൽ*

**23** അനുസ്മരണം
കോനാട്ട് ഏബ്രഹാം മല്പാന്റെ...
*- കെ. വി. മാമ്മൻ*

**30** വർത്തമാനം
വിൽപ്പത്രം എന്ന വില്ലൻ
*- ഫാ. ഡോ. ജേക്കബ് കുര്യൻ*

**37** സുന്നഹദോസ് നിശ്ചയങ്ങൾ

### സ്ഥിരം പംക്തികൾ

ധ്യാനപംക്തി, വിശ്വാസപാഠം, പള്ളി നർമ്മങ്ങൾ, ബൈബിൾ പദപ്രശ്നം, ബാലസഭ, ബുദ്ധിമാൻ, വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ.





# തിരിച്ചറിവിനുവേണ്ടി...

തൃക്കുന്നത്ത് സെമിനാരിയിൽ നിയമവിരുദ്ധമായി മലങ്കരസഭയുടെ വിഘടിത വിഭാഗം തലവനെ പ്രവേശിപ്പിച്ച സർക്കാർ നിലപാടിനോട് ക്രിയാത്മകമായി പ്രതിഷേധിക്കുവാൻ പരിശുദ്ധ കാതോലിക്ക ബാവ തിരുമേനിയുടെ കല്പന പ്രകാരം സമ്മേളിച്ച വിശ്വാസികളെ അഭിനന്ദിക്കുന്നു. സർക്കാരിന്റെയും വിഘടിതരുടേയും ഒത്താശയോടെ പോലീസ് നടത്തിയ നരനായാട്ടിനെ സഭയോടുള്ള പ്രതിബദ്ധത മുഖാന്തിരം അഭിമുഖീകരിച്ച വൈദികരും വിശ്വാസികളും നല്കിയ സാക്ഷ്യത്തിൽ മലങ്കരസഭ അഭിമാനിക്കുന്നു. സഭാ പിതാക്കന്മാരും വൈദികരും അത്മായരും ചേർന്ന് സമാധാന പരമായി നടത്തിയ മാർച്ച് തകർക്കുവാൻ വിഘടിതരും പോലീസുംകൂടി നടത്തിയ വിളയാട്ടത്തിന്റെ ഉത്തരവാദിത്വത്തിൽ നിന്ന് സർക്കാരിന് ഒഴിഞ്ഞുമാറാനാകില്ല. യാഥാർത്ഥ്യത്തെ വികൃതമാക്കത്തക്കവണ്ണം സർക്കാർ എത്ര റിപ്പോർട്ടുകൾ തയ്യാറാക്കിയാലും സത്യം മനസ്സിലാക്കി പ്രതികരിക്കുവാൻ കഴിവുള്ള വിശ്വാസികളാണ് സഭയ്ക്കുള്ളതെന്ന യാഥാർത്ഥ്യം വിസ്മരിക്കരുത്. നരനായാട്ടിനെ സമംഗളം ആഘോഷിച്ച സർക്കാരും മാധ്യമ പ്രവർത്തകരും ഇതര ക്രൈസ്തവ സഭകളും തിരിച്ചറിയുന്നതിന് വേണ്ടി ചില വസ്തുതകൾ കുറിയ്ക്കട്ടെ.

i. ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭ ഭാരതീയമാണ്. ദേശീയതയിൽ അടിസ്ഥാനമിട്ട സാർവ്വത്രികത പരിപോഷിപ്പിക്കുന്ന ഈ സഭയുടെ ചരിത്രവഴികളിൽ വിദേശ സഭകളുടെ മേൽക്കോയ്മ പല തരത്തിൽ അംഗീകരിക്കേണ്ടിവന്നിട്ടുണ്ട്. എന്നാൽ 1912-ൽ സ്ഥാപിതമായ കാതോലിക്കേറ്റിന് സ്വയം ശീർഷകത്വവും ഭാരതീയരായ അദ്ധ്യക്ഷന്മാരാൽ നയിക്കപ്പെടാനുള്ള യോഗ്യതയും ഇപ്പോൾ സഭയ്ക്കുണ്ട്. ബ്രിട്ടീഷ് ഭരണത്തിൽ നിന്ന് ഭാരതത്തിന്റെ സ്വാതന്ത്ര്യം 1947-ൽ നേടിയ യാഥാർത്ഥ്യം ഉൾക്കൊള്ളുന്നവർക്ക് മലങ്കരസഭയുടെ തനിമ നിലനിർത്തുവാനുള്ള പോരാട്ടവും മനസ്സിലാക്കാവുന്നതേയുള്ളു.

ii. മലങ്കരസഭയുടെ കാതോലിക്കേറ്റ് സ്വയം ശീർഷകത്വത്തിന്റെ പ്രതീകമാണ്. വിദേശ നുകത്തിന്റെ ആജ്ഞാനുവർത്തികളായ ബദൽ കാതോലിക്കമാരുടെ പൊയ്മുഖങ്ങൾ സഭയുടെ തനിമയ്ക്കും, പൗരസ്ത്യതയ്ക്കും, ഭാരതീയതയ്ക്കും പറ്റിയിരിക്കുന്ന തീരാകളങ്കമാണ്. വിദേശത്ത് പോയി 'കാണിക്ക'യർപ്പിച്ച ശേഷം അഭിഷിക്തരായി നാട്ടിൽ വന്ന് കൊട്ടിയാഘോഷം നടത്തുന്നതും, ദേശീയ മെത്രാൻ സംഘത്തിന്റെ തീരുമാനത്തെ മറികടന്ന് വിദേശ നുകത്തിന്റെ ആജ്ഞാനുവർത്തിയെ അദ്ധ്യക്ഷനായി സ്വീകരിക്കേണ്ടി വരുന്നതും മലങ്കരസഭ പിൻതുടരുന്ന സ്വയം ശീർഷകത്വത്തിനും ഭാരതീയതയ്ക്കും ചേരുന്നതല്ല.

iii. അംഗീകൃത ഭരണഘടനാനുസൃതമാണ് മലങ്കരസഭയുടെ ഇടവക പള്ളികളും സ്ഥാപനങ്ങളും ഭരിക്കപ്പെടുന്നത്. ഭാരതത്തിന്റെ പരമോന്നത നീതിപീഠം അംഗീകരിച്ചു നൽകിയിരിക്കുന്ന ഭരണഘടന അനുസരിക്കുന്ന ഒരാളെങ്കിലും ഒരു പള്ളിയിൽ ഉണ്ടെങ്കിൽ പള്ളിയുടെ ഉപയോഗത്തിനുള്ള പൂർണ്ണാവകാശം അദ്ദേഹത്തിനായിരിക്കുമെന്നതാണ് പൊതു നിയമം. ഭൂരിപക്ഷം തെളിയിക്കുന്നതും ഭാഗം വയ്ക്കുന്നതുമൊക്കെ വിഘടിത വിഭാഗം 2002-ൽ ഉണ്ടാക്കിയ ബദൽ സംഘടനയ്ക്കു വിധേയമായി, അതിനുശേഷം സ്ഥാപിതമായ പള്ളികളിലും സ്ഥാപനങ്ങളിലും മതി.

iv. പരിശുദ്ധ സഭ നയിക്കപ്പെടേണ്ടത് വ്യവസ്ഥാപിത മാർഗ്ഗത്തിൽ ഭരണഘടനാനുസൃതം ദൈവീകമായി തിരഞ്ഞെടുക്കപ്പെടുകയും വാഴിക്കപ്പെടുകയും ചെയ്യുന്ന പിതാക്കന്മാരാലാണ്. നിയമത്തെ വെല്ലുവിളിച്ചുകൊണ്ട് തലവനും, മെത്രാനും, വൈദികനും ആയവർ പരിശുദ്ധ സഭയ്ക്കു പുറത്തു നില്ക്കുന്നതാണ് ഉചിതം.

v. ഭൂരിപക്ഷം വിശ്വാസികളും താങ്ങളോടൊപ്പമാണെന്ന് തെറ്റിദ്ധരിപ്പിച്ച് സമൂഹത്തിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്ന വിഘടിത നേതാക്കന്മാർ അംഗീകരിക്കപ്പെട്ട സഭാ ഭരണഘ

ടനയനുസരിച്ച് ഇടവകകൾ ഭരിക്കപ്പെടാൻ അനുവദിച്ച് കുറച്ച് നാളത്തേക്കെങ്കിലും മാറി നില്ക്കുക. വ്യവസ്ഥാപിത മാർഗ്ഗത്തിൽ നിയമിക്കപ്പെടുന്ന ഇടയ സംഘം വിശ്വാസികളെ നയിക്കട്ടെ. അതിനുശേഷം വിശ്വാസികളുടെ ഭൂരിപക്ഷം നിശ്ചയിക്കാം.

vi. തൃക്കുന്നത്തു സെമിനാരിയുടെ മാത്രമല്ല മലങ്കരസഭയിലെ പള്ളികളുടെയും സ്ഥാപനങ്ങളുടെയും ഉടമസ്ഥാവകാശം സംബന്ധിച്ച് രേഖകൾ കൈവശമുള്ളവർ അവ മന്ത്രിക്കും പോലീസിനും നൽകാതെ നീതിപീഠങ്ങൾക്ക് മുമ്പാകെ സമർപ്പിച്ച് അവകാശം തെളിയിക്കുക. നീതിന്യായ വ്യവസ്ഥകളോട് വിധേയത്വമില്ലാതെ സർക്കാരുകൾ സ്വാർത്ഥപരമായി ഭരണം നടത്തിയാൽ ഉണ്ടാകുന്ന ദൂരവ്യാപകമായ പ്രത്യാഘാതത്തിന്റെ ഭയാനകത നാം തിരിച്ചറിയണം.

vii. നിയമ സംഹിതകളെ തകിടം മറിച്ചുകൊണ്ട് എത്രനാൾ ഈ യാത്ര തുടരും? മദ്ധ്യസ്ഥരും ചർച്ചക്കാരും സർക്കാരുമൊക്കെ എത്രത്തോളം ഇതിന് കൂട്ടു നിൽക്കും? മലങ്കര ഓർത്തഡോക്സ് സഭയുടെ അടിസ്ഥാന തത്വം പാത്രിയർക്കീസ് വിരോധമോ പള്ളി പിടിച്ചെടുക്കലോ അല്ല. സഭയും അതിന്റെ ഭരണഘടനയും വിഭാവനം ചെയ്യുന്ന - അടിസ്ഥാന തത്വങ്ങൾ അംഗീകരിക്കപ്പെടണം. അംഗീകരിച്ചു കഴിഞ്ഞാൽ വിഘടിതർക്കുചിതമായത് ഔദാര്യപൂർവ്വം നല്കുവാൻ മലങ്കര സഭ ഒരുക്കമായിരിക്കും. വോട്ടു ലക്ഷ്യവും ഇക്കിളി വാർത്തയും, വിദേശ മേൽക്കോയ്മയും ആഗ്രഹിക്കുന്ന രാഷ്ട്രീയ-മാധ്യമ-സഭാ നേതാക്കന്മാർക്ക് ഇത് മനസ്സിലാകുമോ?

"ബലം ഒപ്പമില്ലാത്ത നീതി നപുംസകത്വമാണ്;
നീതിയില്ലാത്ത ബലപ്രയോഗം ഭീകരതയും"

\- പണിക്കരച്ചൻ. ❖

## സഭാ വിശേഷ ദിവസങ്ങൾ

***ഫെബ്രുവരി***

14. പകുതിനോമ്പ്-അബ്ഗാർ രാജാവിന്റെ ഓർമ്മ
17. പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 45-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻ പള്ളി).
18. **നോമ്പിലെ അഞ്ചാം ഞായറാഴ്ച (ക്പിപ്തോ)**
19. സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 77-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി).
25. **നോമ്പിലെ ആറാം ഞായറാഴ്ച (സമിയോ)**
**മലങ്കര ഓർത്തഡോക്സ് സഭാ ദിനം-കാതോലിക്കാ ദിനം**
***ദൈവ മാതാവിനോടുള്ള വചനിപ്പ്**
(സൂബോറോ) പെരുനാൾ.
നാലാം മാർത്തോമ്മായുടെ 279-ാം ഓർമ്മ (കണ്ടനാട് പള്ളി)
30. നാല്പതാം വെള്ളിയാഴ്ച
31. ബഥാന്യയിലെ ലാസറിന്റെ ഓർമ്മ.

***ഏപ്രിൽ***

1. **ഓശാന ഞായറാഴ്ച** (ബാലികാ ബാലദിനം)
5. **പെസഹാ വ്യാഴാഴ്ച**
കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 42-ാം ഓർമ്മ (പാമ്പാടിദയറാ)
6. **ദുഃഖവെള്ളിയാഴ്ച**
7. **ദുഃഖശനിയാഴ്ച**
വലിയ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ (ആറാം മാർത്തോമ്മാ)യുടെ 199-ാം ഓർമ്മ (പുത്തൻകാവ് പള്ളി)
8. **ഉയർപ്പ് ഞായറാഴ്ച (ഈസ്റ്റർ)**
വലിയനോമ്പ് വീടൽ


### വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 4 വർഷം | : 400 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ. |

***വിദേശത്തേക്ക്***

ഒരു വർഷം : 1000 രൂപ

# മഹാപുരോഹിത സന്ദേശം



വാത്സല്യമക്കളേ,

നമുക്കിതു നോമ്പുകാലമാണ്. ക്രൈസ്തവ ജീവിതത്തിലെ വസന്ത കാലം! ശരീരത്തിനും ആത്മാവിനും നൽകുന്ന ആത്മീയ പരിപോഷണ ത്താൽ നോമ്പുകാലം ജീവിതത്തിലെ സന്തോഷകാലഘട്ടമായി മാറണം. നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിലും ഉയിർപ്പിലും പങ്കാളികളാ കുവാനുള്ള ഒരുക്കവുമായി ബന്ധപ്പെട്ട് നോമ്പുകാലം ത്രിമാന പ്രതീകാ ത്മക അർത്ഥങ്ങളാണ് നമുക്ക് നൽകുന്നത്. i) നമ്മിലുള്ള ആത്മീയ തളർച്ചയ്ക്ക് പരിഹാരമുണ്ടാകുവാൻ വേണ്ടി നാം ക്രിസ്തുവിങ്കലേക്കു വരണം ii) ശരീരത്തിലും ആത്മാവിലും നമ്മെ ശക്തരാക്കുവാൻ കഴിവുള്ള ഏക വ്യക്തി ക്രിസ്തുവാകയാൽ അവനിലേക്കുള്ള യാത്രയ്ക്ക് മറ്റൊന്നും തടസ്സമാകവാൻ അനുവദിക്കരുത്. iii) ക്രിസ്തു വിങ്കലേക്കുള്ള പാതയിൽ പരസ്പരം സഹായിക്കുന്ന ജീവിതക്രമം ഉണ്ടാകണം.

നോമ്പിലെ ഞായറാഴ്ചയിലെ വേദവായനകളിൽ മിക്കതും മദ്ധ്യസ്ഥ പ്രാർത്ഥനയുടെയും പരസ്പര സഹായ ത്തിന്റെയും പ്രാധാന്യം എടുത്തു കാട്ടുന്ന സംഭവങ്ങളാണ്. ക്രൈസ്തവ ജീവിതത്തിലെ ഏറ്റവും വലിയ ധർമ്മ ങ്ങളാണ് മദ്ധ്യസ്ഥ പ്രാർത്ഥനയും പരസ്പര സഹായവും. യേശുവിന്റെ സമീപം തനിയേ വന്നു സൗഖ്യം പ്രാപി ക്കവാൻ കഴിവില്ലാതിരുന്ന പക്ഷവാതരോഗിയെ നാലുപേർ ചുമന്നുകൊണ്ടു വന്നു. യേശുവിനു ചുറ്റുമുള്ള പുരു ഷാരം അവർക്കു തടസ്സമായപ്പോൾ അവർ മേൽക്കൂര പൊളിച്ച് രോഗിയെ യേശുവിന്റെ മുമ്പിലെത്തിച്ചു. കർത്താ വിന്റെ സാന്നിദ്ധ്യവും കല്പനയും പക്ഷവാതരോഗി സൗഖ്യം പ്രാപിച്ച് പുതിയ മനുഷ്യനായി രൂപാന്തരപ്പെടു വാൻ കാരണമായി.

പ്രിയമുള്ളവരേ, യേശുവിന്റെ സ്നേഹസ്പർശം ആവശ്യമുള്ള അനവധിയാളുകൾ നമുക്ക് ചുറ്റുമുണ്ട്. എന്നാൽ അവർക്കു തനിയെ യേശുവിനെ സമീപിക്കുവാൻ കഴിവില്ലായിരിക്കും. അവരെ യേശുവിങ്കലേക്കു കൊണ്ടുവരാ നുള്ള ഉത്തരവാദിത്വം നമ്മുടേതാണ്. തകർന്നുപോയ മനസ്സുകളെയും ശരീരങ്ങളെയും രൂപാന്തരപ്പെടുത്തുന്ന യേശുവിന്റെ സ്നേഹം മറ്റുള്ളവർക്കു പകർന്നുകൊടുക്കുവാൻ നമുക്കു സാദ്ധ്യമാകണം.

പക്ഷവാതരോഗിയെ ചുമന്നുകൊണ്ടുവന്ന നാൽവർ സംഘത്തിന്റെയും രോഗിയെ കിടക്കയോടെ ഇറക്കുന്ന തിനുവേണ്ടി സ്വന്തം വീടിന്റെ മേൽക്കൂര പൊളിച്ചു മാറ്റുന്നതിനനുവദിച്ച ഗൃഹനാഥന്റെയും മനോഭാവം (മർക്കോസ് 2:1-12) നാം ശ്രദ്ധയോടെ വീക്ഷിക്കണം. അവരുടെ പേരുകൾ സുവിശേഷത്തിൽ രേഖപ്പെടുത്തിയിട്ടില്ല. ജീവകാ രുണ്യ പ്രവർത്തനത്തിനുവേണ്ടി ചെലവു ചെയ്യുന്നതിലും അധികമായ തുക അവയുടെ പ്രചാരണത്തിനു വേണ്ട ചെലവു ചെയ്യുന്ന രീതിയാണ് ഇന്നു കാണുന്നത്. വലം കൈ ചെയ്യുന്നത് ഇടം കൈ മാത്രമല്ല ലോകം മുഴു വനും അറിയിക്കണമെന്ന് വ്യഗ്രതയുള്ള നമ്മുടെ കാലഘട്ടത്തിൽ രോഗശാന്തിയും ആതുരശുശ്രൂഷയും ഒക്കെ സുവിശേഷത്വരയുടെ ഭാഗമോ അതോ കച്ചവടക്കണ്ണോ എന്ന് ഈ വേദപുസ്തക കഥാപാത്രങ്ങൾ ചോദിക്കു ന്നു. മറ്റുള്ളവർക്ക് നന്മ ലഭിക്കുവാൻ വേണ്ടി നഷ്ടവും ത്യാഗവും സഹിക്കുന്ന മനോഭാവമായിരുന്നു അവരുടേത്. ആവശ്യക്കാരെയും കഷ്ടപ്പെടുന്നവരെയും രോഗികളെയും ഒറ്റപ്പെട്ടു കഴിയുന്നവരെയും വഹിച്ചുകൊണ്ട് ദൈവ സന്നിധിയിലെത്തുവാൻ നാം മറക്കരുത്. നാം നിമിത്തം നമുക്കു ചുറ്റുമുള്ളവർ ദൈവസ്നേഹം അനുഭവിക്കാതെ പോകരുത്.

മാർച്ച് 25-ന് ദൈവമാതാവിനോടുള്ള വചനിപ്പിന്റെ പെരുന്നാളും നമ്മുടെ സഭാ ദിനവുമൊക്കെയാണെന്നറി യാമല്ലോ. വചനമാം ദൈവം മനുഷ്യനായി അവതരിക്കുന്ന രക്ഷാപദ്ധതിയുടെ ചരിത്രത്തിലെ ആരംഭമാണ് വച നിപ്പുപെരുന്നാൾ. പുരുഷബന്ധം കൂടാതെ പരിശുദ്ധാത്മാവിനാൽ കർത്താവിനെ പ്രസവിച്ച അമ്മ സഭയിലെ അമ്മയാണ്. സഭയ്ക്കു മുമ്പിൽ തന്റെ മകനും മണവാളനുമായ ക്രിസ്തുവിനോടു ചേർന്ന് രാജ്ഞിയും അമ്മയു മായി അവൾ പരിലസിക്കുന്നു. നമ്മുടെ സഭയെ പ. കന്യകമറിയാമിന്റെ മദ്ധ്യസ്ഥതയിൽ ദൈവതിരുമുമ്പാകെ സമർപ്പിക്കാം. ദൈവം നമ്മെ ഏവരെയും അനുഗ്രഹിക്കട്ടെ.

(മലങ്കര
ഓർത്തഡോക്സ് സഭാ
പബ്ലിക് റിലേഷൻ വിഭാഗം പ്രസിദ്ധീ
കരിക്കുന്നത്)

# ഭാരതത്തിലെ ദേശീയ ക്രൈസ്തവ സഭയായ മലങ്കര സഭയ്ക്ക് പറയാനുള്ളത്

ഭാരതത്തിലെ ഏറ്റവും പുരാതനമായ ദേശീയ സഭയാണ് മലങ്കര ഓർത്തഡോക്സ് സഭ. നിയമത്തേയും നിയമ വാഴ്ചയേയും അനുസരിച്ചുകൊണ്ട്, മതമൈത്രിയുടേയും സമുദായ സൗഹാർദ്ദത്തിന്റെയും, രാജ്യസേവനത്തിന്റെയും പാതയിലാണ് ഈ സഭ ചരിക്കുന്നത്. സമീപകാലത്ത് സഭാപ്രശ്നമെന്ന പേരിൽ സംഭവിച്ചുകൊണ്ടിരിക്കുന്നവയിൽ സഭയ്ക്ക് ദുഃഖമുണ്ട്. ക്രൈസ്തവ സാക്ഷ്യത്തെക്കുറിച്ചും, ക്രിസ്തീയ സ്നേഹത്തെക്കുറിച്ചും പരസ്പര ബന്ധത്തെക്കുറിച്ചും ഈ സഭയ്ക്ക് നല്ല ബോധ്യവുമുണ്ട്. ഭാരതത്തിലെ സഹോദര മതസ്ഥരോടുള്ള ബന്ധവും പ്രകൃതിക്ഷോഭങ്ങൾ പോലെയുള്ള ദേശീയ ദുരന്തങ്ങളുടെ സന്ദർഭങ്ങളിൽ സഭയുടെ പ്രതികരണവും ക്രിസ്തീയ സാക്ഷ്യത്തിന്റെ മാതൃകകളാണ്. ആതുരസേവന രംഗത്തും വിദ്യാഭ്യാസ ആരോഗ്യ മേഖലകളിലെ പ്രവർത്തനങ്ങളിലും സഭ മാതൃകാപരമായി പ്രവർത്തിക്കുന്നു. പുരാതന കാലഘട്ടം മുതൽ തന്നെ മലങ്കര സഭയുടെ സേവനങ്ങളെ മാനിച്ച് കീർത്തി പത്രങ്ങളും ചെപ്പേടുകളും തന്ന് രാജാക്കന്മാരും അധികാരികളും മലങ്കരസഭയെ ആദരിച്ചിരുന്നു. എന്നാൽ നിരന്തരമായ വൈദേശിക അധിനിവേശങ്ങളും അവ മുതലെടുത്ത് ആഭ്യന്തര താല്പര്യങ്ങളും ഓർത്തഡോക്സ് സഭയെ സമൂഹ മധ്യത്തിൽ തെറ്റിദ്ധരിപ്പിച്ചുകൊണ്ടിരിക്കുന്നു. എന്തിനും കോടതിയിൽ പോകുന്നവരെന്നും സമാധാനം ആഗ്രഹിക്കാത്തവരെന്നും മദ്ധ്യസ്ഥന്മാരെ അംഗീകരിക്കാത്തവരെന്നും, അർഹതയില്ലാത്തത് പിടിച്ചെടുക്കുവാൻ ആഗ്രഹിക്കുന്നവരെന്നും, അനുരഞ്ജന ഫോർമുലകളെ മനപ്പൂർവ്വം അവഗണിക്കുന്നവരെന്നും ഒക്കെയുള്ള പ്രചരണങ്ങൾ നടക്കുന്നുണ്ടെന്നറിയാം. പ്രസ്തുത പശ്ചാത്തലത്തിൽ പുരാതന കാലം മുതൽ ഭാരതത്തിന്റെ ദേശീയ ക്രൈസ്തവ സഭയായ മലങ്കര സഭയെ സ്നേഹിക്കുന്ന സംസ്ക്കാര സമ്പന്നരായ സഹൃദയരോട് സത്യാവസ്ഥ വെളിപ്പെടുത്തുവാൻ ഞങ്ങൾ ബാദ്ധ്യസ്ഥരായിരിക്കുന്നു.

**1. സഭയുടെ പോരാട്ടം സ്വത്തിനു വേണ്ടിയല്ല, സ്വത്വത്തിനുവേണ്ടിയാണ്.**

മലങ്കരസഭ ക്രിസ്തു ശിഷ്യനായ തോമാശ്ലീഹായാൽ എ.ഡി. 52-ൽ സ്ഥാപിതമായി. 1498-ൽ ഭാരതത്തിൽ വിദേശികളായ പോർട്ടുഗീസുകാർ വരുന്നതുവരെ മലങ്കരസഭ സാംസ്കാരത്തിൽ ഭാരതീയവും ആരാധനാ പാരമ്പര്യത്തിൽ പൗരസ്ത്യവും ഭരണക്രമീകരണത്തിൽ തദ്ദേശീയവും ആയിരുന്നു. എന്നാൽ ഭാരതത്തിൽ വന്ന വിദേശികൾ (1498-ൽ വന്ന പോർട്ടുഗീസുകാരും, 1650-ൽ വന്ന പാശ്ചാത്യ സുറിയാനിക്കാരായ സിറിയക്കാരും (അന്ത്യോഖ്യ) പിന്നീട് ഭാരതത്തിൽ അധിനിവേശത്തിന് വന്ന ഇംഗ്ലീഷുകാരും) ഈ തദ്ദേശീയ സഭയെ അവരവരുടെ ആരാധനാ പാരമ്പര്യത്തിൽ അടിമപ്പെടുത്തുവാൻ ശ്രമങ്ങൾ നടത്തി. പരിണിത ഫലമായി ഒന്നാം നൂറ്റാണ്ടുമുതൽ 15-ാം നൂറ്റാണ്ടുവരെ അവിഭക്തമായി നിലകൊണ്ട മലങ്കരസഭയെ ചെറുതുണ്ടുകളായി വിഭജിച്ചു. പുരാതന ദേവാലയങ്ങളെയും സ്ഥാപനങ്ങളെയും വിഭജിച്ച് സ്വന്തമാക്കി. എല്ലാറ്റിലുമുപരി, തദ്ദേശീയരായ മലങ്കരസഭാ വിശ്വാസികളെ പണത്തിന്റെയും അധികാരത്തിന്റെയും സ്വാധീനമുപയോഗിച്ച് തമ്മിൽ തല്ലിച്ച് പലതട്ടിലാക്കി. ഇന്നും കലക്കവെള്ളത്തിൽ മീൻ പിടിക്കുന്ന സാമ്രാജ്യത്തിന്റെ ഈദൃശ്യ അധമ പ്രവർത്തനങ്ങൾ തുടരുന്നു.

ഭാരതത്തിന്റെ സ്വാതന്ത്ര്യം സമരം 1856-ൽ ആരംഭിച്ചെങ്കിൽ 200 വർഷങ്ങൾക്ക് മുമ്പ് 1653-ൽ കൂനൻകുരിശ് സത്യത്തിലൂടെ വിദേശാധിപത്യത്തിനെതിരായിട്ടുള്ള സഹന സമരം മലങ്കര സഭയിൽ ആരംഭിച്ചു. നൂറ്റാണ്ടുകളായി അനേക പ്രതിസന്ധികളെ അതിജീവിച്ച് മലങ്കര സഭ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സഹന സമരം തുടരുന്നു. ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ ബഹു. സുപ്രീംകോടതി 1958 ലെയും

സുപ്രധാനങ്ങളായ വിധിന്യായത്തിലൂടെ മലങ്കരസഭയുടെ സ്വയ ശീർഷകത്വവും സ്വാതന്ത്ര്യവും ഭരണഘടനയും, മലങ്കര മെത്രാപ്പോലീത്താ, കാതോലിക്ക സ്ഥാനങ്ങളും അസന്നിഗ്ധമായി അംഗീകരിച്ചിട്ടുള്ളതാണ്.

**ഇപ്പോഴത്തെ പ്രശ്നങ്ങളുടെ തുടക്കം**

1958-ലെ സുപ്രീം കോടതി വിധിയോടെ മലങ്കര സഭയിലെ തർക്കങ്ങൾ അവസാനിച്ച് സമാധാനം ഉണ്ടായി. പാത്രിയർക്കീസും കാതോലിക്കോസും പരസ്പരം സ്വീകരിച്ചു.

1934-ലെ ഭരണഘടനയ്ക്ക് വിധേയമായി മലങ്കരസഭ ഒന്നായിത്തീർന്നു. എന്നാൽ 1973-ൽ മലങ്കരസഭയിലെ ഒരു വൈദീകനായിരുന്ന ഇപ്പോഴത്തെ വിഘടിത വിഭാഗം കാതോലിക്കാ ആയിരിക്കുന്ന ബസേലിയോസ് തോമസ് പ്രഥമൻ 1958-ലെ സുപ്രീംകോടതി വിധിക്കും സമാധാന ഉടമ്പടിക്കും എതിരായി അന്ത്യോഖ്യയിൽ പോയി, മേൽപ്പട്ടസ്ഥാനം പാത്രിയർക്കീസിൽ നിന്ന് സ്വീകരിച്ച് കേരളത്തിൽ വന്നു. അന്നു മുതൽ ഒരു കൂട്ടം വിശ്വാസികളെ തെറ്റു ദ്ധരിപ്പിച്ച് കൂട്ടത്തിൽ നിർത്തി മലങ്കര സഭയിലെ പള്ളികളിലും സ്ഥാപനങ്ങളിലും അധികാരം സ്ഥാപിക്കുവാൻ ശ്രമിക്കുന്നു. പ്രസ്തുത ശ്രമത്തിന്റെ ഫലമായാണ് 399 കേസുകൾ അദ്ദേഹത്തിനെതിരായി കോടതികളിൽ നിലവിൽ വന്നത്. കേസുകളുടെ ബാഹുല്യം തന്നെ, കഴിഞ്ഞ 24 വർഷങ്ങളായി അദ്ദേഹം നടത്തുന്ന നിയമനിഷേധത്തിന്റെ തെളിവുകളാണ്. എന്നാൽ ഇതുവരെ ഒരു കോടതിയും അദ്ദേഹത്തിന്റെ മലങ്കരസഭയിലെ അധികാര സാധുത അംഗീകരിച്ചിട്ടില്ല. ഈ പശ്ചാത്തലത്തിലാണ് ബോധപൂർവ്വം കുത്സിത മാർഗ്ഗങ്ങളിലൂടെ കയ്യേറ്റങ്ങൾ നടത്തി ക്രമസമാധാന നില തകർക്കുകയും പ്രശ്നങ്ങളുണ്ടാക്കി മദ്ധ്യസ്ഥ ശ്രമത്തിലൂടെ കോടതി അനുവദിക്കാത്ത അധികാരം സ്വായത്തമാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നത്. ഈ കുടില തന്ത്രത്തിന്റെ അവസാന ഉദാഹരണമാണ് 2007 ജനുവരി 25-ന് നടന്ന ആലുവാ തൃക്കുന്നത്ത് സെമിനാരി സംഭവം.

**2. തൃക്കുന്നത്തു സെമിനാരി പ്രശ്നം**

മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസനാസ്ഥാനമാണ് തൃക്കുന്നത്തു സെമിനാരി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിന്റെ നിർദ്ദേശാനുസരണം അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കടവിൽ മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ സഭയ്ക്കുവേണ്ടി വാങ്ങിയ സ്ഥലത്ത് കാരുചിറ ഗീവർഗ്ഗീസ് റമ്പാൻ (പിന്നീട് വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയിരിക്കുന്ന ഗീവർഗീസ് പ്രഥമൻ ബാവാ) മലങ്കര സഭയിലെ എല്ലാ പള്ളികളും സന്ദർശിച്ചും പിരിവെടുത്തും പണിതതാണ് സെമിനാരി. 1907-ൽ അത് പണിയപ്പെട്ടതുമുതൽ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താമാർ അവിടെ താമസിച്ചു ഭദ്രാസന ഭരണം നിർവ്വഹിക്കുന്നു. ഈ സെമിനാരിയോടനുബന്ധിച്ച് ഒരു പള്ളി, സെമിനാരിയുടെ ആരാധനാവശ്യത്തിനായിട്ടുണ്ട്.

എന്നാൽ ഈ പള്ളി ഒരുകാലത്തും ഒരു ഇടവകപള്ളിയല്ല. ഭദ്രാസനം സഭയുടെ പൊതുസ്ഥാപനമാണ്. ഇടവകക്കാരുടെയല്ല. വിഘടിതവിഭാഗം തൃക്കുന്നത്തു സെമിനാരി ഇടവകപള്ളിയാണെന്ന് വാദിച്ചുകൊണ്ട് കൊടുത്ത കേസുകൾ ഒന്നും കോടതി അനുവദിച്ചില്ല. എന്നു മാത്രമല്ല 1934-ലെ മലങ്കര ഓർത്തഡോക്സ് ഭരണഘടന പ്രകാരം വാഴിക്കപ്പെട്ട മെത്രാപ്പോലീത്തായുടെ കീഴിൽ ആ മെത്രാപ്പോലീത്താ നിയമിക്കുന്ന വികാരി/മാനേജർ ആയിരിക്കണം തൃക്കുന്നത്തു സെമിനാരിയുടെ ചുമതലക്കാരൻ എന്നും വ്യക്തമായി വിധിക്കയുണ്ടായി. (o.s.5/1981-ൽ 2003 മാർച്ച് 31-ന് പള്ളിക്കോടതിയിൽ നിന്നുള്ള വിധി).

തൃക്കുന്നത്തു സെമിനാരി സംബന്ധമായി വിഘടിത വിഭാഗം മെത്രാനായിരുന്ന തോമസ് മാർ ദീവന്നാസിയോസ (ഇപ്പോഴത്തെ വിഘടിതവിഭാഗം കാതോലിക്കാ) നൽകിയ കേസിൽ (o.s.980/1973) 1975 ഫെബ്രുവരി 10-ന് ഉണ്ടായ വിധിയിൽ അദ്ദേഹം ഹാജരാക്കിയ രേഖകളും മുന്നോട്ടു വച്ച അവകാശവാദങ്ങളും തള്ളിക്കളയുകയാണുണ്ടായത്. കൂടാതെ തൃക്കുന്നത്ത് സെമിനാരിയുൾപ്പെടെയുള്ള മലങ്കര ഓർത്തഡോക്സ് സഭാ സ്ഥാപനങ്ങളിലും പള്ളികളിലും പ്രവേശിക്കുന്നതിൽ നിന്ന് വിഘടിത വിഭാഗം മെത്രാനായ തോമസ് ദീവന്നാസിയോസും മറ്റും (ഇപ്പോഴത്തെ വിഘടിത വിഭാഗം കാതോലിക്ക) 1990 ജൂൺ ഒന്നിലെ കേരളാ ഹൈക്കോടതി ഡിവിഷൻ ബഞ്ചിന്റെ ശാശ്വത നിരോധനവും ഉണ്ട്. ഈ വസ്തുതകളുടെ വെളിച്ചത്തിലാണ് മലങ്കര ഓർത്തഡോക്സ് സഭവക തൃക്കുന്നത്തു സെമിനാരിയിൽ വിശ്വാസികൾക്ക് പ്രാർത്ഥിക്കുവാൻ ചില ക്രമീകരണങ്ങൾ മുൻ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ മദ്ധ്യസ്ഥതയിൽ വരുത്തിയത്. ഉമ്മൻചാണ്ടി, കളക്ടർ, എസ്.പി., ഇരുപക്ഷത്തിലേയും സ്ഥാനികൾ (തമ്പു ജോർജ് തുകലൻ, ജോർജ് മാത്യു, ഫാ. ഒ. തോമസ്) എന്നിവർ ഒപ്പിട്ടു സമ്മതിച്ചു. ഈ മദ്ധ്യസ്ഥതാ ധാരണയെ തകിടം മറിച്ചുകൊണ്ടാണ് വിഘടിത വിഭാഗം ജനുവരി 25-ന് കൈയ്യേറ്റ ശ്രമം നടത്തിയത്. എറണാകുളം ജില്ലയിലെ രണ്ട് മന്ത്രിമാരും പ്രസ്തുത സംഭവത്തിന് ഒത്താശ ചെയ്തു. ഇത് ഓർത്തഡോക്സ് സഭയുടെ ആരോപണമല്ല. മറിച്ച് വിഘടിത വിഭാഗം കാതോലിക്ക സംഭവത്തിന് ശേഷം ഇവരുടെ പേരുകൾ എടുത്ത് പറഞ്ഞ് നന്ദി പ്രകാശിപ്പിച്ച് വിളംബരം ചെയ്തതാണ്. അതുകൊണ്ടാണ് 2007 ഫെബ്രുവരി 13-ന് തിരുവനന്തപുരത്ത് നടന്ന പ്രതിഷേധ സമ്മേളനത്തിൽ മുന്നണി ഗവൺമെന്റ് ഈദൃശ്യ പ്രവർത്തനങ്ങൾ അന്വേഷിക്കണമെന്ന് സഭ ആവശ്യപ്പെട്ടത്.

**2007 ജനുവരി 25-ന് നടന്നത് പ്രാർത്ഥനയോ, അതോ കൈയ്യേറ്റ ശ്രമമോ?**

ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ ജനുവരി 25-ന് നടന്നത് പ്രാർത്ഥനാശ്രമം മാത്രമാണെന്നും ഓർത്തഡോക്സ്കാർ അതിനെ കയ്യേറ്റൽ ശ്രമമെന്ന് വെറുതെ പറയുന്നതാണെന്നും ചിലർ പ്രചരിപ്പിക്കുന്നു. തൃക്കുന്നത്തു സെമിനാരിയിൽ വിശ്വാസികളെ നേരത്തേതന്നെ പ്രാർത്ഥിക്കുവാൻ അനുവദിക്കുകയും അവർ പ്രാർത്ഥന നടത്തുകയും ചെയ്യുന്നുണ്ടായിരുന്നു. തൃക്കുന്നത്തു സെമിനാരി വികാരി അഥവാ മാനേജരുടെ ചുമതലയിലും അനുവാദത്തോടും കൂടി വിശ്വാ

സികൾ അവിടെ പതിവായി പ്രാർത്ഥന നടത്തുന്നുണ്ട്. എന്നാൽ പ്രസ്തുത വികാരിയേയും മെത്രാപ്പോലീത്താമാരേയും ജനങ്ങളേയും പോലീസ് ഒരു ഭാഗത്ത് അടച്ചിട്ട് കോടതിയിൽ നിന്ന് ശാശ്വത നിരോധമുള്ള വിഘടിത വിഭാഗം കാതോലിക്കായേയും വൈദീക സ്ഥാനിയേയും പോലീസ് മറു ഭാഗത്ത് അകമ്പടി നിന്ന് അകത്തു കയറ്റിയത് പ്രാർത്ഥനയാണോ, കൈയേറൽ ആണോയെന്ന് വായിക്കുന്നവർ തീരുമാനിക്കുക.

**വിഘടിത വിഭാഗം ബഹു. ആഭ്യന്തര മന്ത്രിക്ക് സമർപ്പിച്ച രേഖ.**

സെമിനാരിയുടെ ഉടമസ്ഥത സംബന്ധിച്ച് വിവിധ കോടതികളിൽ സമർപ്പിക്കപ്പെട്ടതും, കോടതി പ്രഥമ ദൃഷ്ട്യാ തള്ളിക്കളഞ്ഞതുമായ കടവിൽ അത്താനാസ്യോസ് തിരുമേനിയുടെയും വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെയും വിൽപ്പത്രങ്ങളാണ് ഈടുറ്റ രേഖകളായി ആഭ്യന്തര മന്ത്രിക്ക് സമർപ്പിക്കപ്പെട്ടതായി പറയപ്പെടുന്നത്. 1958-ലെ സുപ്രീം കോടതി വിധിക്ക് ശേഷം 1959-ൽ വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി 1934-ലെ മലങ്കരസഭയുടെ ഭരണഘടന സ്വീകരിക്കണമെന്നും മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കോസിന്റെയും കീഴിൽ സമാധാനത്തിൽ വർത്തിക്കണമെന്ന് കൽപന പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുള്ളതാണ്. 1958-ലെ സുപ്രീംകോടതി വിധിയോടും 1959 ലെ സമാധാനത്തോടും കൂടി വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസിന്റെ വിൽപത്രത്തിന്റെ സാധുത അവസാനിച്ചതുമാണ്. സെമിനാരി സംബന്ധിച്ച് തീർപ്പാക്കിയ 2003-ലെ പള്ളിക്കോടതി വിധിയിൽ ഇത് വ്യക്തമാക്കിയതുമാണ്.

ആസൂത്രിതമായ കബളിപ്പിക്കലും, വീടുതടങ്കലും, മുൻധാരണകളുടെ ലംഘനവും കോടതിയലക്ഷ്യവും നടത്തിയത് ജില്ലാ ഭരണാധികാരികളും പോലീസ് അധികാരികളും ചേർന്നായിരുന്നു. എന്തിനും ഏതിനും മധ്യസ്ഥത ആവശ്യപ്പെടുന്ന വിഘടിത വിഭാഗം സുപ്രീംകോടതി മദ്ധ്യസ്ഥതയ്ക്കായി നിയോഗിച്ച് ജസ്റ്റിസ് മളിമഠിന്റെ നേതൃത്വത്തിൽ 2002-ൽ നടന്ന മലങ്കര അസ്സോസിയേഷൻ ബഹിഷ്ക്കരിച്ച് പുത്തൻകുരിശ് സൊസൈറ്റി എന്ന പേരിൽ പുതിയ സംഘടന രജിസ്റ്റർ ചെയ്തു. ഇങ്ങനെ പുതുതായി രജിസ്റ്റർ ചെയ്ത സംഘടനകളുടെ ഭാരവാഹികൾക്ക് 100 വർഷങ്ങൾക്ക് മുൻപ് സ്ഥാപിക്കപ്പെട്ടതും മലങ്കര മെത്രാപ്പോലീത്തായുടെ ഭരണത്തിൽ സ്ഥിതി ചെയ്യുന്നതുമായ തൃക്കുന്നത്ത് സെമിനാരിയിൽ യാതൊരവകാശുവമില്ല.

**3. 2007 ഫെബ്രുവരി 13-നു തിരുവനന്തപുരത്ത് സംഭവിച്ചത്**

നീതി നിഷേധിച്ച സാഹചര്യത്തിൽ മലങ്കരസഭ ജനാധിപത്യ വ്യവസ്ഥതികൾക്കുള്ളിൽ നിന്നുകൊണ്ട് തലസ്ഥാന നഗരിയിൽ പ്രതിഷേധസമ്മേളനം കൂടാൻ തീരുമാനിച്ചു. മുൻകൂർ അനുമതി തേടേണ്ട വിഷയങ്ങളിൽ അനുമതി നേടിക്കൊണ്ട് ഫെബ്രുവരി 13-ാം തീയതി ചൊവ്വാഴ്ച 2 മണിക്ക് പാളയം രക്ത സാക്ഷി മണ്ഡപത്തിൽ വച്ച് ആയിരക്കണക്കിന് വിശ്വാസികളും നൂറ് കണക്കിനു വൈദികരും സഭയിലെ മിക്ക മെത്രാപ്പോലീത്തന്മാരും ചേർന്ന് സമാധാനപരമായ പ്രതിഷേധ സമ്മേളനം കൂടി, സഭയെ ആസൂത്രിതമായി വഞ്ചിച്ചതിനെതിരെ പ്രതിഷേധ പ്രമേയം പാസാക്കി. മുഖ്യമന്ത്രിക്ക് ആയത് നൽകുവാൻ തീരുമാനിച്ചു. പ്രസ്തുത പ്രമേയം മുഖ്യമന്ത്രിക്കു നൽകുവാൻ തക്കവണ്ണം നേരത്തേ തന്നെ മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്ന് രേഖാ മൂലം അനുമതി നേടിയിരുന്നു. പ്രമേയം നൽകുവാൻ ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭി. പൗലോസ് മാർ മിലിത്തിയോസിന്റെയും, സഭയിലെ മറ്റു മെത്രാപ്പോലീത്തന്മാർ, സഭാ വൈദിക ട്രസ്റ്റി, അസോസിയേഷൻ സെക്രട്ടറി മുതലായവരുടെ നേതൃത്വത്തിൽ സമാധാന പരമായ ജാഥ സെക്രട്ടറിയേറ്റിലേക്ക് നീങ്ങി, സെക്രട്ടറിയേറ്റിൽ എത്തിയപ്പോൾ മെത്രാപ്പോലീത്താമാരെ ഗേറ്റിൽ കടത്തിവിടാതെ കുറേസമയം താമസിപ്പിച്ചു.

ഇതിനോടകം സമീപത്തുള്ള ഒരു കെട്ടിടത്തിന്റെ മുകളിൽ നിന്നും ജനക്കൂട്ടത്തിലേക്കും പോലീസിലേക്കും കല്ലേറു വന്നതിനാൽ പോലീസ് ലാത്തിച്ചാർജ് നടത്തുകയും സമാധാന പരമായി സെക്രട്ടറിയേറ്റു പടിക്കൽ നിന്ന വൈദികരടക്കമുള്ള അനേക സംഭാംഗങ്ങളെ ക്രൂരമായി മർദ്ദിക്കുകയുമാണുണ്ടായത്. കരുതിക്കൂട്ടി നടത്തിയ ഈ കിരാതമായ മർദ്ദനത്തിൽ മലങ്കര ഓർത്തഡോക്സ് സഭ മുഴുവനും മാത്രമല്ല, ദൃക്സാക്ഷികളായ നാനാജാതി മതസ്ഥരും പ്രതിഷേധം അറിയിച്ചു.

ഈ സംഭവത്തെക്കുറിച്ച് വ്യക്തമായ അന്വേഷണം തന്നെ വേണമെന്ന് സഭ ആവശ്യപ്പെടുന്നു. പ്രസ്തുത അന്വേഷണത്തിൽ ഉത്തരം കാണേണ്ടതായ ചില ചോദ്യങ്ങൾ ഉണ്ട്.

1. കെട്ടിടത്തിന് മുകളിൽ നിന്ന് കല്ലെറിയുന്നത് ചൂണ്ടിക്കാട്ടിയിട്ടും, അങ്ങോട്ട് പോലീസ് നീങ്ങാതിരുന്നത് എന്തുകൊണ്ട്?

2. ലാത്തി ചാർജും ടിയർ ഗ്യാസും, ജലപീരങ്കിയും മറ്റും ഉപയോഗിക്കുന്നതിന് എന്ത് പ്രകോപനമാണ് സെക്രട്ടറിയേറ്റ് പടിക്കൽ സമാധാനപരമായി നിന്ന സഭാംഗങ്ങളിൽ നിന്ന് ഉണ്ടായത്.?

3. ലാത്തി ചാർജും മറ്റും നടത്തുവാൻ തീരുമാനിക്കുന്നതിന് മുൻപ് ജനക്കൂട്ടം പിരിഞ്ഞ് പോകുവാൻ പോലീസ് ആഹ്വാനം ചെയ്യാതിരുന്നത് എന്തുകൊണ്ട്?

4. പ്രതിഷേധ പ്രമേയം മുഖ്യമന്ത്രിക്ക് നൽകുവാൻ മുൻകൂർ അനുമതി ഉണ്ടായിരിക്കെ ആയതിന് ചെന്ന നിയുക്ത കാതോലിക്ക അടക്കമുള്ള മെത്രാപ്പോലീത്താമാരെ സെക്രട്ടറിയേറ്റ് കവാടത്തിൽ പ്രവേശിപ്പിക്കാതിരുന്നതിന്റെ പിന്നിലെ ഗൂഢോദ്ദേശ്യം എന്തായിരുന്നു.?

**4. റ്റി. എം. വർഗീസ് കൊലപാതകത്തിന് പിന്നിലെ പ്രതികളെ കണ്ടെത്തി അറസ്റ്റ് ചെയ്യുക.**

മലങ്കര ഓർത്തഡോക്സ് സഭാംഗമായിരുന്ന പെരുമ്പാവൂർ സ്വദേശി ടി. എം. വർഗീസിനെ 2002 ഡിസംബർ 5-ന് പെരുമ്പാവൂർ പട്ടണത്തിനുള്ളിൽ പട്ടാപകൽ വെട്ടിക്കൊലപ്പെടുത്തി. ഒരു ഓർത്തഡോക്സ് സഭാംഗമായിരുന്ന ടി. എം. വർഗീസിന്റെ കൊലപാതകത്തിനു പിന്നിൽ വിഘടിതവിഭാഗമാണെന്ന് ബലമായി സംശയിക്കുന്നു. അഞ്ചു വർഷമായിട്ടും ഈ കൊലപാതകത്തെ സംബന്ധിച്ച് അന്വേഷണം എങ്ങുമെത്തിയിട്ടി

ല്ല. ആയതിനാൽ സി.ബി.ഐ.ക്ക് കേസ് വിട്ടു കൊടുത്ത്, അന്വേഷണം ത്വരിതപ്പെടുത്തി യഥാർത്ഥ കുറ്റവാളികളെ വെളിച്ചത്തുകൊണ്ടുവരുവാൻ മലങ്കര ഓർത്തഡോക്സ് സഭ ശക്തമായി ആവശ്യപ്പെടുന്നു. പ്രസ്തുത കൊലപാതകത്തിന് പ്രേരണ നൽകുകയും, പിന്നിൽ പ്രവർത്തിക്കുകയും ചെയ്തത് ആരെന്ന് കണ്ടെത്തി നിയമ നടപടികൾ പൂർത്തീകരിച്ചേ പറ്റൂ. ഇതഃപര്യന്തമുള്ള കേസന്വേഷണം ഫലപ്രദമാകാത്തതിന് പിന്നിലെ കറുത്ത കൈകൾ ആരുടേതാണെന്ന് കണ്ടു പിടിക്കുവാൻ സർക്കാരിന് ചുമതലയുണ്ട്. അതു നിർവ്വഹിക്കാതിരുന്നാൽ സഭ പ്രത്യക്ഷമായ പ്രക്ഷോഭ പരിപാടികളിലേക്ക് നീങ്ങുവാൻ നിർബന്ധിതരാകും.

**5. നിഷ്പക്ഷമായ മദ്ധ്യസ്ഥതയ്ക്ക് സ്വാഗതം**

സഭാ പ്രശ്നത്തിന് ശാശ്വതപരിഹാരം ഉണ്ടായി, പൂട്ടിക്കിടക്കുന്ന പള്ളികൾ തുറന്ന് ആരാധന നടക്കണം എന്ന് ഓർത്തഡോക്സ് സഭ ആത്മാർത്ഥമായി ആഗ്രഹിക്കുന്നു. ആയതിന് മദ്ധ്യസ്ഥന്മാരെ സ്വാഗതം ചെയ്യുവാനും സന്തോഷം ഉണ്ട്. എന്നാൽ മദ്ധ്യസ്ഥതാദൗത്യം നീതിപൂർവ്വം നിർവ്വഹിക്കും എന്ന് ഉറപ്പുണ്ടാകണം. 1995 ജൂൺ 20–ന് ബ. സുപ്രീം കോടതി നൽകിയ വിധിന്യായത്തിൽ മദ്ധ്യസ്ഥ ശ്രമത്തെക്കുറിച്ച് നടത്തിയ പരാമർശം ശ്രദ്ധിക്കുന്നത് നല്ലതാണ്.

"When hearing of these appeals commenced it was felt both at the outset and in the mist that if both parties agreed, the dispute be refered to some high powerd committee of religious authorities. But probably the issue being less religious and more legalistic and technical, both the parties through their counsel reposed confidence in the Court and eutreated the Bench to bring and end to this litigation" (Supreme Court Judgement....20th June 1995;p.165).

ബ. സുപ്രീം കോടതി തന്നെ, ഇരു സഭകളും തമ്മിലുള്ള തർക്കം പ്രധാനമായും നിയമപരമായും, സാങ്കേതികവുമാണെന്നും വിശ്വാസപരവും മതപരവുമായ പ്രശ്നങ്ങൾ കുറവാണെന്നും അഭിപ്രായപ്പെടുകയും ആയതുകൊണ്ട് തർക്കങ്ങളുടെ ശാശ്വത പരിഹാരം ബ. കോടതിയിലൂടെ പരിഹരിക്കപ്പെടണം എന്ന് നിർദ്ദേശിക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് ഏതു മദ്ധ്യസ്ഥ ശ്രമത്തിന്റെയും പ്രധാന അടിസ്ഥാനം ഇതഃപര്യന്തമുള്ള കോടതി വിധികളായിരിക്കണം. അതോടൊപ്പം മാനുഷികമായ പരിഗണനകൾക്ക് സാംഗത്യവുമുണ്ട്. സഭാ പ്രശ്നത്തിൽ മദ്ധ്യസ്ഥതയ്ക്ക് സന്നദ്ധരാകുവാൻ സദയം ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾക്കൂടി ചൂണ്ടിക്കാണിക്കട്ടെ.

**അവകാശങ്ങൾ നേടിയെടുക്കാൻ കോടതിയിൽ പരാജയപ്പെട്ടപ്പോൾ, മദ്ധ്യസ്ഥന്മാരിൽക്കൂടി സമ്മർദ്ദ തന്ത്രങ്ങളും ഉപായവും പ്രയോഗിച്ച് ആയതിന് ശ്രമിക്കുന്നതിലെ വക്രതയും മദ്ധ്യസ്ഥർ മനസ്സിലാക്കണം.**

1) സഭാ പ്രശ്നത്തിൽ എന്നും അന്ത്യോഖ്യാ പാത്രിയർക്കീസ് ഒരു നിർണ്ണായക ഘടകമാണ്. മദ്ധ്യസ്ഥത ശ്രമങ്ങളോടുള്ള അദ്ദേഹത്തിന്റെ വിധേയത്വം ആദ്യമേ വ്യക്തമാക്കപ്പെടണം.

2) 1958–ലെ സുപ്രീം കോടതി വിധിയെത്തുടർന്ന് മദ്ധ്യസ്ഥന്മാരിൽക്കൂടി ഉണ്ടാക്കിയിട്ടുള്ള ധാരണകളെയും, പരസ്പരം അംഗീകരിച്ച നടപടികളെയും ഇതഃപര്യന്തം ഏകപക്ഷീയമായി കാറ്റിൽ പറത്തിയ ചരിത്രം സഭാ പ്രശ്നത്തിലെ കക്ഷികളിൽ ആർക്കെങ്കിലും ഉണ്ടോ എന്ന് അന്വേഷിക്കണം.

3) സഭാ പ്രശ്നത്തിൽ, പലപ്പോഴും മദ്ധ്യസ്ഥശ്രമങ്ങൾ പരാജയപ്പെട്ടിടത്താണ്, കോടതികളെ സമീപിച്ചിട്ടുള്ളത് എന്നതുകൊണ്ട്, കോടതികളിൽ നിന്നുണ്ടായ തീർപ്പുകൾക്ക് അവ അർഹിക്കുന്ന വില കൊടുക്കണം. തൃക്കുന്നത്തു സെമിനാരിയെക്കുറിച്ചും, അടച്ചിട്ടിരിക്കുന്ന പള്ളികളെക്കുറിച്ചും ബന്ധപ്പെട്ട കക്ഷികൾക്ക് അനുകൂല വിധികൾ എത്രയൊക്കെ കിട്ടിയിട്ടുണ്ട് എന്നുള്ളതിന് പ്രധാന്യം കൊടുക്കണം.

4) അവകാശങ്ങൾ നേടിയെടുക്കാൻ കോടതിയിൽ പരാജയപ്പെട്ടപ്പോൾ, മദ്ധ്യസ്ഥന്മാരിൽക്കൂടി സമ്മർദ്ദ തന്ത്രങ്ങളും ഉപായവും പ്രയോഗിച്ച് ആയതിന് ശ്രമിക്കുന്നതിലെ വക്രതയും മദ്ധ്യസ്ഥർ മനസ്സിലാക്കണം.

5) സഭാ പ്രശ്നത്തിൽ കാര്യങ്ങൾ മനസ്സിലാക്കാതെ പക്ഷപാതപരമായ അഭിപ്രായപ്രകടനങ്ങൾ മുൻപ് നടത്തിയിട്ടുള്ളവർ, അവർ എത്ര ഉന്നതന്മാരായാലും മദ്ധ്യസ്ഥന്മാരായി മുന്നോട്ട് വരാതിരിക്കുന്നതാണ് കാരണീയം.

**കേരളാ ഗവൺമെന്റിനോടുള്ള അഭ്യർത്ഥന**

മലങ്കര സഭ ഇന്നുവരെ സഭയെ രാഷ്ട്രീയവൽക്കരിച്ചിട്ടില്ല. ഒരു രാഷ്ട്രീയ പാർട്ടികളുടെയും ചട്ടുകങ്ങളായി പ്രവർത്തിച്ചിട്ടുമില്ല. തെരഞ്ഞെടുപ്പിലൂടെ അധികാരത്തിൽ വന്ന ഗവൺമെന്റുകളെ ഞങ്ങൾ ആദരിക്കുകയും ബഹുമാനിക്കുകയുമാണ് ചെയ്തിട്ടുള്ളത്. നീതിപൂർവ്വമായ ഞങ്ങളുടെ അവകാശങ്ങൾ ധ്വംസിക്കപ്പെട്ടപ്പോൾ മുഖം നോക്കാതെ ഞങ്ങൾ വിമർശിക്കുകയും പ്രതിഷേധിക്കുകയും ചെയ്തിട്ടുണ്ട്. കേരളത്തിലെ വലതുപക്ഷ ഇടതുപക്ഷ രാഷ്ട്രീയ സംഘടനകളിൽ മലങ്കരസഭാവിശ്വാസികൾ പ്രവർത്തിക്കുന്നു. ഉന്നത സ്ഥാനങ്ങൾ അലങ്കരിക്കുന്നു. കക്ഷി രാഷ്ട്രീയ ചിന്തകൾക്ക് ഉപരിയായി നല്ല മനുഷ്യർ അധികാരത്തിൽ വരുന്നതിനുവേണ്ടിയാണ് ഞങ്ങൾ ഇന്നുവരെ ശ്രമിച്ചിട്ടുള്ളത്. അതുപോലെ കേരളത്തിലെ സാമൂഹിക പ്രശ്നങ്ങളിൽ അല്പം പോലും സ്വജനപക്ഷപാതമോ വർഗ്ഗീയതയോ കലർത്താതെ പ്രതികരിച്ചിട്ടുള്ള പാരമ്പര്യമാണ് മലങ്കരസഭയ്ക്കുള്ളത്. നിലയ്ക്കൽ പ്രശ്നത്തോടും സ്വാശ്രയ നിയമത്തോടും മറ്റുമുള്ള ഞങ്ങളുടെ പ്രതികരണം ചില ഉദാഹരണങ്ങൾ മാത്രമാണ്. അതുകൊണ്ട് കേരളത്തിലെ പ്രബല രാഷ്ട്രീയ കക്ഷികളോട് സ്നേഹപൂർവ്വം ഞങ്ങൾ അഭ്യർത്ഥിക്കുന്നു. മലങ്കര സഭാ പ്രശ്നങ്ങൾ രാഷ്ട്രീയവൽക്കരിക്കരുത്. പ്രത്യുത സാമ്രാജ്യത്വത്തിനെതിരെ സമരം നടത്തുന്ന പുരോഗമന രാഷ്ട്രീയ സംഘടനകളെയും ദേശീയതയ്ക്ക് വിലകൽപ്പിക്കുന്ന ഭാരതീയരായ ഞങ്ങളുടെ സഹോദരങ്ങളും മലങ്കരസഭയുടെ സ്വത്വത്തിനു

*ശേഷം 25-ാം പേജിൽ*

ഫാ. ഡോ. ഒ. തോമസ്, വൈദിക ട്രസ്റ്റി



പുരാതനമായ ഈ സഭയുടെ സ്വാതന്ത്ര്യത്തിനും സത്യവിശ്വാസത്തിനും വേണ്ടിയുള്ള പോരാട്ടത്തിൽ ഇതര ക്രൈസ്തവ സഭകൾ ഇന്നയോളം നീതിപൂർവ്വമായ നിലപാടുകൾ സ്വീകരിച്ചിട്ടില്ല. സഭയുടെ ഒരു പ്രതിസന്ധി ഘട്ടത്തിലും, നീതിയും, സത്യവും തിരിച്ചറിഞ്ഞ് കൂടെ നിന്നിട്ടില്ലാത്ത ഇതര സഭക്കാരും,സെക്കുലർ സമൂഹവും ഈ കാര്യത്തിലുംസഭയെ പഴിച്ചു എന്നിരിക്കാം. പക്ഷേ സത്യം ഉയർത്തെഴുന്നേൽക്കുക തന്നെ ചെയ്യും. ക്ഷമയോടെ കാത്തിരിക്കണമെന്നു മാത്രം.

# തിരുവനന്തപുരത്ത് എന്താണ് സംഭവിച്ചത്




വസ്തുതകളെ എത്രമാത്രം വളച്ചൊടിക്കാൻ മാധ്യമങ്ങൾക്കു കഴിയും എന്നതിന്റെ മറ്റൊരു തെളിവാണ് തിരുവനന്തപുരത്തെ സമ്മേളനത്തെപ്പറ്റിയുള്ള റിപ്പോർട്ടുകൾ. സഭയിലെ വന്ദ്യ തിരുമേനിമാരെ സെക്രട്ടറിയേറ്റു പടിക്കൽ അങ്ങോട്ടു മിങ്ങോട്ടും വഴിനടത്തുകയും, നിരപരാധികളായ വൈദികരേയും, വിശ്വാസികളേയും അകാരണമായി പോലീസ് ക്രൂരമായി മർദ്ദിക്കുകയും ചെയ്തതിലുള്ള രോഷം വിശ്വാസികളിൽ അണപൊട്ടിയപ്പോൾ അതിന്റെ ഫലമായി ചില മാധ്യമക്കാരോട് ചില്ലറ ദേഷ്യം പ്രകടിപ്പിച്ചതിനാൽ തിരുവനന്തപുരം സമ്മേളനത്തെയും മാർച്ചിനെയും അക്രമാസക്തമായി അവർ ചിത്രീകരിക്കുകയാണുണ്ടായത്. മറ്റുള്ളവർ തെറ്റിദ്ധരിച്ചാലും മലങ്കര ഓർത്തഡോക്സ് സഭയുടെ മക്കൾ സത്യാവസ്ഥ മനസ്സിലാക്കാനാണ് ഈ കുറിപ്പെഴുതുന്നത്.

പുരാതനമായ ഈ സഭയുടെ സ്വാതന്ത്ര്യത്തിനും സത്യവിശ്വാസത്തിനും വേണ്ടിയുള്ള പോരാട്ടത്തിൽ ഇതര ക്രൈസ്തവ സഭകൾ ഇന്നയോളം നീതിപൂർവ്വമായ നിലപാടുകൾ സ്വീകരിച്ചിട്ടില്ല. വിദേശ മേധാവിത്വവും അതോടൊപ്പം പാശ്ചാത്യ സഭകളുടെ വിശ്വാസവും (കത്തോലിക്കാ പ്രൊട്ടസ്റ്റന്റ് സഭകൾ) സ്വീകരിച്ചവർക്ക് സ്വാതന്ത്ര്യം, സത്യ വിശ്വാസം എന്ന അടിസ്ഥാന തത്വങ്ങൾ ബലികഴിക്കപ്പെട്ടതിനാൽ സ്വാഭാവികമായി നമ്മുടെ നിലപാടുകളോട് യോജിക്കാനാവില്ല.

മാധ്യമങ്ങളെ പ്രീണിപ്പിക്കാൻ നമുക്ക് സാധിക്കാനാവാത്തതിനാൽ അവരും പലപ്പോഴും നീതിപാലിക്കാറില്ല. ചില മാധ്യമങ്ങൾ ഏകപക്ഷീയമായി, സഭയെ കരിതേച്ചുകൊണ്ട് ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിട്ടുള്ളതിന്റെ പശ്ചാത്തലം സഭാമക്കളെങ്കിലും മനസ്സിലാക്കിയിരിക്കണം.

തൃക്കുന്നത്തു സെമിനാരിയിൽ കോടതിവിധികളെയും അതിന്റെ അടിസ്ഥാനത്തിൽ ഉണ്ടാക്കിയ ധാരണകളെയും ലംഘിച്ചുകൊണ്ട് വിഘടിത വിഭാഗത്തിന് അതിക്രമിച്ചു കയറാൻ ജില്ലാ ഭരണകൂടം കൂട്ടു നിൽക്കുകയും, അതിനെ പിൻതുണയ്ക്കാൻ സർക്കാർ തയ്യാറാവുകയും ചെയ്ത നടപടിയെ പ്രതിഷേധിക്കുവാനാണ് തിരുവനന്തപുരത്തു സമ്മേളനം വിളിച്ചു കൂട്ടിയത്. സത്യവും, നീതിയും നിയമവും ലംഘിക്കുമ്പോൾ അതിനെ പ്രതിഷേധിക്കാതിരുന്നാൽ അത് ഭീരുത്വത്തിന്റെ ലക്ഷണമാകില്ലേ. മലങ്കരസഭാ മക്കൾ അങ്ങനെ ഭീരുക്കൾ അല്ലാ എന്ന് വിളിച്ചറിയിച്ചുകൊണ്ടാണ് വടക്കു സുൽത്താൻ ബത്തേരി, കാസർകോട് മുതൽ പാറശ്ശാല വരെയുള്ള പള്ളികളിൽ നിന്ന് പതിനായിരക്കണക്കിന് വിശ്വാസികൾ പാളയം രക്തസാക്ഷി മണ്ഡപത്തിന് മുൻപിൽ അണിനിരന്നത്. സമ്മേളന

വും, മാർച്ചും നടത്തി മുഖ്യമന്ത്രിക്ക് നിവേദനം നൽകാനുള്ള എല്ലാ നിയമനടപടികളും, അതിനുവേണ്ടിയുള്ള അനുവാദവും നാം മുൻകൂർ വാങ്ങിയിരുന്നു. പൊതു സമ്മേളനത്തിൽ വച്ച് പ്രതിഷേധ പ്രമേയം പാസ്സാക്കിയ ശേഷം നിയുക്ത കാതോലിക്കാ ബാവായുടെയും മറ്റു തിരുമേനിമാരുടെയും റമ്പാച്ചന്മാരുടെയും. നൂറു കണക്കിന് വൈദികരുടെയും നേതൃത്വത്തിലാണ് നിവേദനം കൊടുക്കാൻ സെക്രട്ടറിയേറ്റ് പടിക്കലേക്കു പോയത്.

ഈ പിതാക്കന്മാർ നേതൃത്വം കൊടുക്കുന്ന മാർച്ചിൽ പങ്കെടുക്കുന്ന സഭാ വിശ്വാസികൾ കല്ലേറ് നടത്തത്തക്ക വിധം 'സംസ്ക്കാരശൂന്യരും, വിവേകരഹിതരുമാണോ? സഭാ മക്കൾ ശാന്തമായി ചിന്തിക്കുക. പ്രതിഷേധത്തിന്റെ ആക്കം ഇത്രത്തോളം ആകുമെന്ന് ചിന്തിക്കാത്തവരും, ഇതിനെ പരാജയപ്പെടുത്തണമെന്ന് ആഗ്രഹിച്ചവരുമായ സാമൂഹ്യ വിരുദ്ധരോ, സഭാ വിരുദ്ധരോ, സെക്രട്ടറിയേറ്റ് മന്ദിരത്തിന്റെ എതിർവശത്തുള്ള ബഹുനില കെട്ടിടത്തിന്റെ മുകളിൽ നിന്ന് കല്ലേറ് ആരംഭിച്ചു. നിവേദനം കൊടുക്കാൻ ചുമതലപ്പെടുത്തിയിരുന്ന നിയുക്ത കാതോലിക്കാ, വൈദിക ട്രസ്റ്റി, സഭാ സെക്രട്ടറി, സമ്മേളനത്തിന്റെ ജനറൽ കൺവീനർ എന്നിവരെ സെക്രട്ടറിയേറ്റിലേക്കു കടത്തിവിടാതെ അങ്ങോട്ടുമിങ്ങോട്ടും ഓടിച്ചതിനാലാണ് ജനക്കൂട്ടം പിരിഞ്ഞു പോകാതെ റോഡിൽ തന്നെ നിൽക്കാൻ ഇടയായത്. യഥാസമയം ഗേറ്റു തുറന്ന് നിവേദക സംഘം അകത്തുപോയിരുന്നെങ്കിൽ ജനക്കൂട്ടം ശാന്തമായി പിരിഞ്ഞുപോകുമായിരുന്നു. ഈ സന്ദർഭത്തിലാണ് കല്ലേറുണ്ടായത്. കല്ലേറു വന്ന സ്ഥലം ചൂണ്ടിക്കാട്ടിയെങ്കിലും അതു ശ്രദ്ധിക്കാതെ പിതാക്കന്മാരുടെ പിന്നിൽ നിന്ന നിസ്സഹായരായ വൈദികരേയും വിശ്വാസികളേയും പോലീസ് തല്ലിയോടിക്കാനാണ് ഒരുങ്ങിയത്. വൈദികരെ തല്ലിയപ്പോൾ വിശ്വാസികളും, വിശ്വാസിക്ളെ തല്ലിയപ്പോൾ വൈദികരും തടസ്സം പിടിക്കാൻ നിന്നതിനാൽ അവർക്കെല്ലാം അടിയേറ്റു. എന്നിരുന്നാലും അവരുടെ ധൈര്യത്തേയും സഭാ സ്നേഹത്തെയും എത്ര ശ്ലാഘിച്ചാലും മതിയാകുകയില്ല.

ഈയവരത്തിലാണ് വൈദിക ട്രസ്റ്റിയേയും, സഭാ സെക്രട്ടറിയേയും ജനക്കൂട്ടം, ലാത്തിച്ചാർജിൽ പ്രതിഷേധിച്ച് ഹർത്താൽ പ്രഖ്യാപിക്കുവാൻ നിർബന്ധിച്ചത്. പിതാക്കന്മാരുമായി കൂടിയാലോചിക്കുവാൻ അന്നേരം സമയം ലഭിച്ചില്ല. പാളയം സെ. ജോർജ് പള്ളിയിൽ കൂടിയ ജനക്കൂട്ടവും ഹർത്താൽ നടത്തണമെന്ന ആവശ്യം തിരുമേനിമാരുടെ മുൻപിലും ഉന്നയിച്ചു. ഉടനെ തന്നെ അവിടെയുണ്ടായിരുന്ന തിരുമേനിമാരും, മറ്റു ചുമതലക്കാരും നമ്മുടെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കേന്ദ്രത്തിൽ ഒരുമിച്ചുകൂടി ഹർത്താലിനെക്കുറിച്ച് ശാന്തമായി ചിന്തിച്ച്, ഉചിതമായ തീരുമാനമെടുത്ത് മാധ്യമക്കാരെ വിളിച്ചുകൂട്ടി വിവരങ്ങൾ അറിയിക്കുകയും ചെയ്തു. കല്ലെറിഞ്ഞവരെ കണ്ടെത്താൻ ശ്രമിക്കാതെ, നിരപരാധികളെ തല്ലിച്ചതച്ച പോലീസിന്റെ നടപടിയിൽ അനേകായിരം വിശ്വാസികൾ രോഷാകുലരായിരുന്നു. അപ്പോഴത്തെ അവസ്ഥയിൽ വഴിതടയൽ പോലുള്ള ഒരു ഹർത്താലിന് ആഹ്വാനം ചെയ്തിരുന്നെങ്കിൽ, തലേ ദിവസം സംഭവിച്ചതിന്റെ ഒരു പകതീർക്കലായി ചിലയിടങ്ങളിലെങ്കിലും അനിഷ്ട സംഭവങ്ങൾ ഉണ്ടാകുമായിരുന്നു. ഇവിടെയും സഭാ നേതൃത്വം ദൈവാശ്രയത്തോടും വിവേകബുദ്ധിയോടും പ്രവർത്തിച്ചതിനാലാണ് പിറ്റേദിവസത്തെ ഹർത്താൽ സമാധാനപരമായും അതേ സമയം വിഘടിത വിഭാഗത്തിന്റെ കൈയ്യേറ്റ ശ്രമത്തെയും, സർക്കാരിന്റെയും, പോലീസിന്റെയും വഴിവിട്ട നടപടികളെയും ശാന്തമായി അപലപിച്ചുകൊണ്ട് മലങ്കരസഭയിൽ അങ്ങോളമിങ്ങോളം പ്രതിഷേധ യോഗങ്ങൾ നടന്നത്.

ഈ സംഭവത്തിനുശേഷം ആഭ്യന്തരമന്ത്രി ഐ. ജി. തുടങ്ങിയവരുമായി നേതൃത്വത്തിലുള്ളവർ സംസാരിച്ചു. മലങ്കര ഓർത്തഡോക്സ് സഭയിലെ നേതൃത്വമോ, വിശ്വാസികളോ, യാതൊരു അക്രമപ്രവർത്തനങ്ങൾക്കും കൂട്ടുനിന്നതായി തങ്ങൾ കരുതുന്നില്ലെന്ന് അവർ വ്യക്തമാക്കുകയും ചെയ്തു. സഭാ നേതൃത്വത്തിന്റെ യാതൊരു അറിവും സമ്മതം കൂടാതെ രോഷം പൂണ്ട ആരെങ്കിലും മാധ്യമപ്രവർത്തകരെ പ്രയാസപ്പെടുത്തിയിട്ടുണ്ടെങ്കിൽ നിരുപാധികമായ ഖേദവും ക്ഷമാപണവും അവരെ അറിയിച്ചിട്ടുണ്ട്. യഥാർത്ഥ കുറ്റവാളികളെ കണ്ടുപിടിക്കാമെന്ന് സർക്കാർ തന്ന ഉറപ്പ് പാലിക്കപ്പെടുമെന്ന് പ്രത്യാശിക്കുന്നു.

സഭയുടെ ഒരു പ്രതിസന്ധി ഘട്ടത്തിലും, നീതിയും, സത്യവും തിരിച്ചറിഞ്ഞ് കൂടെ നിന്നിട്ടില്ലാത്ത ഇതര സഭക്കാരും,സെക്കുലർ സമൂഹവും ഈ കാര്യത്തിലുംസഭയെ പഴിച്ചു എന്നിരിക്കാം. ക്രിസ്തുവിന്റെ, ജീവിതത്തിലെന്നപോലെ സത്യം ആദ്യം ക്രൂശിക്കപ്പെട്ടു. പക്ഷേ സത്യം ഉയർത്തെഴുന്നേൽക്കുക തന്നെ ചെയ്യും. ക്ഷമയോടെ കാത്തിരിക്കണമെന്നു മാത്രം. സഭയെ പഴിക്കുന്നവരുടെ കൂട്ടത്തിൽ സഭാ മക്കൾ വീണുപോകാതെ, അനുഭവങ്ങളിൽ നിന്ന് പാഠം പഠിച്ചുകൊണ്ട് മുന്നോട്ടു പോകാം. നീതിക്കും സത്യത്തിനും വേണ്ടിയുള്ള പോരാട്ടം എന്നും ദുഷ്ക്കരമായിരിക്കും. അതിനുള്ള ശക്തി പ്രാപിക്കുവാൻ ആഴമേറിയ പ്രാർത്ഥനയും ഈ സമയത്ത് ആവശ്യമായിരിക്കുന്നു. ❖

പ്രതികരണങ്ങൾ... പ്രതികരണങ്ങൾ... പ്രതികരണങ്ങൾ...

## മാധ്യമക്കയ്യേറ്റം

പോലീസിന്റെ നിർദ്ദയ പീഢനത്തിനുശേഷം പാളയം പള്ളിയിൽക്കൂടിയ യോഗത്തിലേക്ക് തള്ളിക്കയറുവാൻ പല മാധ്യമങ്ങളും ഉത്സാഹിച്ചു. ചെരിപ്പിട്ടുകൊണ്ട് വിശുദ്ധ ദേവാലയത്തിൽ കയറരുതെന്ന് പറഞ്ഞ് മനസ്സിലാക്കിയിട്ടും മാധ്യമഹുങ്ക് ഉപേക്ഷിക്കാതെ അവരുടെ പാദുകങ്ങളുമായി പള്ളിക്കുള്ളിൽ പ്രവേശിക്കുവാൻ വാശിപിടിച്ചതിന്റെ പേരിലായിരുന്നു ആദ്യ കയ്യേറ്റം. ഏത് ആരാധനാലയത്തിലാണ് ചെരിപ്പിട്ട് കയറുവാൻ അനുവാദമുള്ളത്. കുറെ വർഷങ്ങൾക്കുമുമ്പ് ചങ്ങനാശ്ശേരിയിലെ മന്നം സമാധി മണ്ഡപത്തിലെ ആന്റണിയുടെ പ്രവേശനം വായനക്കാർ ഓർക്കുമല്ലോ.

ഒരു കയ്യിൽ കല്ലും മറുകൈയ്യിൽ ക്യാമറായുമായി ഏറെ നേരം വെല്ലുവിളി നടത്തിയ ഇന്ത്യാവിഷനിലെ ഒരു ക്യാമറാമാന്റെ മുഖശ്രീ ഒപ്പാൻ ക്യാമറാ ഇല്ലാതെപോയി.

**ജേക്കബ് റോയി, കുളനട**

ഫാ. തോമസ് പി. മുകളിൽ






# തൂലികയും, പടവാളും കുറെ 'സാക്ഷികളും'

ഭാരതത്തിലെ അപ്പോസ്തോലിക സഭകളിൽ ജനാധിപത്യ സഭ എന്നഭിമാനിക്കാവുന്നത് ഓർത്തഡോക്സ് സഭയ്ക്കാണ് തുടർന്ന് മാർത്തോമ്മാ സഭയ്ക്കും. ഇന്ത്യയിലെ മറ്റൊരു സഭയും അത്മായ പ്രതിനിധികളെ വിജയിപ്പിക്കുകയോ, തദ്ദേശീയ തലവന്മാരെ തെരഞ്ഞെടുക്കുകയോ ചെയ്യുന്നില്ല. ഈ വാസ്തവം ഇന്ന് എത്രപേർക്കറിയാമോ ആവോ? ഈ ജനാധിപത്യ സഭയ്ക്ക് പരമോന്നത നീതിപീഠം നൽകിയ അവകാശങ്ങളും ചരുട്ടിപ്പിടിച്ചു കൊണ്ട് മന്ത്രിമാരെ കാണാനും, നടപ്പിലാക്കൽ വിധി നേടാനുമായി കുറെ നാളായി നാം നിരങ്ങുന്നു. "നീതിയുടെ കാലതാമസം നീതിയുടെ നിഷേധമായി" മാറുമെന്ന പഴമൊഴി ഓർത്ത് സങ്കടപ്പെടാനേ തരമുള്ളു. ഒരു ജനാധിപത്യ വ്യവസ്ഥിതിയിൽ കമ്മ്യൂണിസത്തിന്റെ മേമ്പൊടി ചേർത്ത് ഭരണം 'കാണിക്കുന്ന' ഇടതുപക്ഷ സർക്കാർ പോലും ആലുവയിലെ തൃക്കുന്നത്തും, ഫെബ്രുവരി 13–ന് തലസ്ഥാനത്തും നടത്തിയ ചടുല നീക്കങ്ങൾ പുതിയൊരു സന്ദേശമാണ് നല്കുന്നത്.

"തമ്പ്രാക്കുട്ടികൾക്ക് അരിവച്ച് കളിക്കാനുള്ളതാണ് നടവഴി, അതിലേയാരും ഇനി വെള്ളം കോരാൻ പോകേണ്ട." കേരള മന്ത്രിസഭയിലെ ചില തമ്പ്രാക്കുട്ടന്മാർക്ക് അരിവച്ച് കളിക്കാൻ വേണ്ടി ഞങ്ങടെ വെള്ളം കുടി മുട്ടിക്കണമോ? സത്യമെന്തെന്നറിയാതെ വിരകി നടക്കുന്ന മാധ്യമങ്ങൾക്കും വസ്തുതകൾ മനസ്സിലാക്കി പകർപ്പുകൾ ചോദിച്ചു വാങ്ങി പരിശോധിച്ചു കൂടെ?

### ഗാന്ധിയൻ സമരവും പോലീസ് നരവേട്ടയും

"കട്ടവനെ കിട്ടിയില്ലെങ്കിൽ കണ്ടവനെ പിടിക്കുക എന്ന പാരമ്പര്യം പോലീസ് കൈവിടുന്ന മട്ടില്ല. ആരാണ് കല്ലെറിഞ്ഞതെന്ന്" ചോദ്യത്തിനുത്തരമായി ഓർത്തഡോക്സ് മാർച്ചിനു നേരെ പോലീസ് വിരൽചൂണ്ടുന്നത് അതുകൊണ്ടാണ്. വിദേശ രാജ്യങ്ങളിലെ പോലീസിനെപ്പോലെ ആധുനിക സങ്കേതങ്ങളോ ചിന്താശേഷിയോ ഇല്ലാത്ത സമൂഹമാണെങ്കിലും നാം പോലീസ് എന്നു വിളിച്ച് ബഹുമാനിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നു. കെട്ടിടത്തിന്റെ മുകളിൽ നിന്നുള്ള ഏറ് ചൂണ്ടിക്കാണിച്ചിട്ടും, എറിഞ്ഞവനെ പിടികൂടി മുന്നിലെത്തിച്ചിട്ടും അറസ്റ്റ് ചെയ്യാതെ നാണം കുണുങ്ങി നിന്ന പോലീസ് നടപടിയെ ഇതിൽക്കൂടുതലെങ്ങനെ വിശേഷിപ്പിക്കാൻ. വൈദികരെ വളഞ്ഞു വച്ചു തല്ലുന്ന ചിത്രങ്ങൾ മാധ്യമങ്ങൾ പുറത്തു വിട്ടിരുന്നു. തത്സമയം സംപ്രേഷണം ചെയ്തു കൊണ്ടിരുന്ന മനോരമ ന്യൂസ് റീഡർ, റിപ്പോർട്ടറോട് ചോദിച്ചു "ഓടി ഒളിക്കുന്നവരുടെ പുറകെ ചെന്ന് ആക്രമിക്കുന്ന കാഴ്ചയാണല്ലോ" എന്ന്. ഈ കേസ് പോലീസ് അമ്പേഷിക്കുമെന്നാണ് പറയുന്നത്. അതിന്റെ റിപ്പോർട്ട് ഇപ്പോഴേ ഞങ്ങൾ പ്രവചിക്കാം എന്തായിരിക്കുമെന്ന്. ജുഡീഷ്യൽ അന്വേഷണത്തെ സർക്കാരെന്തിനാണ് ഭയപ്പെടുന്നത് സത്യം പുറത്തു വരട്ടെ.

### തല്ലുകൊണ്ടാൽ തിരിയുന്ന വാർത്തകൾ

ഏകദേശം നാലു മണി മുതൽ അഞ്ചരവരെ എല്ലാ ചാനലുകളിലും പോലീസ് അതിക്രമത്തെക്കുറിച്ച് വാതോരാതെ വിവരിക്കുന്നുണ്ടായിരുന്നു. എന്നാൽ അതിനു ശേഷം 'മാധ്യമപ്രവർത്തകരെ ആക്രമിച്ചു' എന്ന ബൈലൈനിനു ശേഷം ചില ചാനലുകൾ നേരേ തിരിഞ്ഞു. വാർത്തകളുടെ വാസ്തവികത ചോദ്യം ചെയ്യപ്പെട്ട സമയങ്ങളാണിത്. പീഡനങ്ങൾക്ക് സത്യത്തെ വളച്ചൊടിക്കാനാകും എന്ന വസ്തുത ഒന്നുകൂടി ചാനലുകൾ നമ്മെ ഓർമ്മിപ്പിച്ചു. ദുസ്വാധീനങ്ങൾ യാഥാർത്ഥ്യങ്ങൾക്ക് മുകളിൽ ഒരു കരി

മ്പടക്കെട്ടായി മാറുമ്പോൾ നീതിയുടെ അടിസ്ഥാനങ്ങൾ ഇളകുകയാണ്. ഓർത്തോർത്തു കരയുന്നതുപോലെ തൃപ്തിവരാതെ ചോദ്യങ്ങളുന്നയിച്ചു കൊണ്ടിരുന്നത് ഇന്ത്യാവിഷനിലെ ഒരു റീഡറാണ്. കമ്യൂണിസ്റ്റുകാർ പുറത്താക്കിയ ഒരു വിപ്ലവനേതാവിന്റെയോ മറ്റോ മകനാണിയാളെന്ന് കേൾക്കുന്നു. തീവ്രവാദികൾ പോലും ചെയ്യാത്ത കാര്യങ്ങളാണിതെന്ന് അയാൾ പറയുന്നതുകേട്ടു. അപ്പനും, അണികളും കണ്ണൂരിൽ ജീവിതങ്ങൾക്ക് വിലപറയുന്ന അധമവൃത്തികൾക്ക് ഇയാളെന്തു പേരിട്ടു വിളിക്കുമെന്നാണ് ചോദ്യം? ഒരു തല്ലു കൊണ്ടാൽ ഒരു വാർത്ത തിരിയുമെങ്കിൽ വീണ്ടും തല്ലു കൊണ്ടാൽ അതു നേരെയാകുമോ?

### കൊടിയേരി–പിണറായി–ചെന്നിത്തല

ആഭ്യന്തര മന്ത്രി പോലീസിന്റെ ഭാഷ്യം അതേപടി പ്രസ്താവിക്കുകയായിരുന്നു ആഭ്യന്തരമന്ത്രി എന്നു പറഞ്ഞതു കേട്ടു തെറ്റിദ്ധരിക്കേണ്ട, പങ്കുവയ്ക്കപ്പെട്ട ആഭ്യന്തരത്തിലെ പ്രധാന പങ്കുകാരൻ കൊടിയേരി തന്നെ. യേശു തമ്പുരാൻ പറഞ്ഞതുപോലെ "കമ്യൂണിസ്റ്റ് നേതാക്കന്മാരേ നിങ്ങളെയും നിങ്ങളുടെ മക്കളെയും ഓർത്ത് കരയുവിൻ" എന്നേ പറയുന്നുള്ളൂ. അല്ലെങ്കിൽ സംസ്ഥാന മന്ത്രിയുടെ മകൻ ഒരു പിടികിട്ടാപ്പുള്ളിയാണെന്ന വാർത്ത നാം കേൾക്കേണ്ടി വരില്ലായിരുന്നു. വിഘടിത വിഭാഗവുമായി രഹസ്യ ചർച്ചകൾ നടത്തിയ ജാള്യതയെന്നും ആ മുഖത്തില്ലായിരുന്നു. വേണ്ടെന്നു പറയുന്നില്ല ചർച്ചയും, രഹസ്യവും വരെയാകാം, അവിഹിതമാകരുതെന്ന് മാത്രം. വെളിയിലറിഞ്ഞാൽ നാണക്കേടാ! പൗരോഹിത്യത്തെപ്പറ്റി പിണറായി ഏറെ പഠിച്ചിട്ടുണ്ട്. വൈദികർ സാധാരണക്കാരല്ലെന്നും അവർ സാധാരണക്കാരേപ്പോലെ പെരുമാറരുതെന്നുമാണ് ഒന്ന്. ഞങ്ങളുടെ വൈദികർ അവിടെ എങ്ങനെ പെരുമാറി എന്ന് അവിടെ നിന്ന പോലീസുകാരോട് സഖാവ് ചോദിച്ചാട്ടെ. ഏതായാലും ഒരു ആദർശ സോഷ്യലിസ്റ്റ് നേതാവിനെപ്പോലെ പുതിയ പെരുമാറ്റങ്ങൾ രാജ്യാന്തര വിമാനത്താവളങ്ങളിൽ ഞങ്ങൾ സൃഷ്ടിക്കുമന്ന ഭീതി വേണ്ട. തമിഴ്നാട്ടിൽ ജയലളിത ഗവൺമെന്റും കേന്ദ്രത്തിൽ ബി.ജെ.പി. ഗവൺമെന്റുമായിരുന്നെങ്കിൽ പെരുമാറ്റം മറ്റൊന്നായേനേ എന്നും ഓർക്കുക. കോൺഗ്രസുകാരനായതുകൊണ്ടോ അനുഭാവപൂർവ്വം സംസാരിച്ചതുകൊണ്ടോ അല്ല ചെന്നിത്തലയുടെ വാക്കുകൾക്ക് ഞങ്ങൾ പവൻമാറ്റ് തൂക്കം നൽകുന്നത് അദ്ദേഹം പറഞ്ഞു. "വൈദികർ ഒരിക്കലും കല്ലെറിയുമെന്ന് എനിക്ക് തോന്നുന്നില്ല" പിണറായിയുടെ പഠനം തീരെ പോര.

### പോലീസ് സംയമനം

കൂടുതൽ വിവരിക്കുന്നില്ല. തിരുവനന്തപുരത്ത് പണ്ട് പി.ഡി.പി. മാർച്ചും ആക്രമണങ്ങളും കണ്ട് കൈയ്യും കെട്ടി നില്ക്കുന്ന പോലീസിന്റെ പടം ഞങ്ങൾ സൂക്ഷിച്ചിട്ടുണ്ട്. ബി.ജെ.പി. പട്ടാപ്പകൽ കടകൾ കൊള്ളയടിക്കുമ്പോൾ പോലീസ് കാട്ടിയ സംയമനവും ഓർമ്മയിൽ നിന്നും മറയുന്നില്ല. അന്ന്

## 41–ാം ചരമവാർഷികം
## 06–03–2007



**ബർസ്ലീബി കത്തനാർ**

**നിരണം വലിയപള്ളി മുൻ വികാരിയും മൂപ്പച്ചനും**

## 3–ാം ചരമവാർഷികം
## 27–02–2007



**റവ. ഫാ. കെ. ബി. മാത്യൂസ്, കാരിക്കോട്ട്**

പരുമല സെമിനാരി മുൻ മനേജർ,
പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി സ്ഥാപകൻ,
നിരണം വലിയ പള്ളി മുൻ വികാരി

K.S.R.T.C. M D ആയിരുന്ന ജയിംസ് ജോസഫ് നേതൃത്വം നൽകി നടത്തിയ തകർന്ന ട്രാൻസ്പോർട്ട് ബസുകളുടെ മൗനയാത്ര മനസ്സിൽ നിന്നും മാഞ്ഞിട്ടില്ലെന്നോർക്കുക. എവിടെ നിന്നോ വന്ന കല്ല് കണ്ട് കണ്ണടച്ച് ലാത്തി വീശിയപ്പോൾ ഞങ്ങൾ ചിന്തിച്ചത് ശരി തന്നെ. ലാത്തി വീശാൻ അന്നേരം പറയണമെന്നില്ല. നേരത്തെ പറഞ്ഞു വച്ചാൽ മതി.

**പുലികൾക്കിടയിൽ ഒരു കഴുതപ്പുലി**

പിറ്റേന്ന് മാരാമൺ കൺവൻഷനിലെ പ്രസംഗവിഷയം ഇതായിരുന്നു. പ്രസംഗകൻ റീത്ത് ബിഷപ്പും, തെരുവുകലഹങ്ങളെപ്പറ്റി പരിതപിക്കുന്ന അദ്ദേഹം ഒരു മറവി രോഗിയാണെന്ന് തോന്നുന്നു (അക്യൂട്ട് ഡിമൻഷ്യ). പുഷ്പഗിരി കോളേജിനു നേരെ ആക്രമണമുണ്ടായെന്ന് പറഞ്ഞ് കോൺവെന്റുകൾക്കുള്ളിലെ കന്യാവ്രതക്കാരെ വരെ പ്ലക്കാർഡ് കൊടുത്തു തെരുവിലിറക്കിയ മഹാൻ. ഞങ്ങളത്രയും ചെയ്തില്ല. പാശ്ചാത്യ ശക്തികൾ വാരിക്കോരി നൽകിയതും, സ്ഥാപക പിതാവ് കള്ളക്കമ്മട്ടത്തിലടിച്ച് കൊടുത്തതുമായ ധനമെന്ന ദുഷ്ട ശക്തിക്കു മുകളിൽ നിന്ന് റീത്തുകാർ മാതൃസഭയെ തുപ്പാൻ തുടങ്ങിയിട്ട് കാലമേറെയായി. മലങ്കരസഭാ പിതാക്കന്മാർ വീരസിംഹങ്ങളാണ്. അതിനിടയിൽ ഒരു അപശബ്ദമാകാതിരിക്കുക.

**കൗമുദിയും അനുഭൂതിയും**

ആദിവാസികളെ വെടിവെച്ചു കൊല്ലണം. ആരും തിരുവനന്തപുരത്ത് വരരുത് മലങ്കരസഭ പ്രതിഷേധിക്കാൻ പാടുള്ളതല്ല. കൗമുദിയുടെ എഡിറ്റോറിയലിന്റെ സാരാംശം ഇതാണ്.

ഫെബ്രുവരി അവസാനവാരം കലാകൗമുദിയും ഈ വാർത്ത ആഘോഷിച്ചു. സാധാരണ ക്ഷൗരം ചെയ്യുമ്പോൾ അമ്പട്ടൻ മുഖം മൂടാറില്ല. ആ പതിവ് ഇവിടെ തെറ്റിയിരിക്കുന്നു. കൗമുദി എഴുതിയത് ആർക്കുവേണ്ടിയാണെന്ന് മനസ്സിലാകുന്നില്ല. 'കൗപീനം കണ്ടു ഇനിയല്പം അനുഭൂതിയാകാം' എന്ന മട്ടിലാണ് അതിലെ പടപ്പുകൾ. കൊന്തയും, കുരിശും, കാശും, ഏതൊക്കെ അനുഭൂതികളിലൂടെ സഞ്ചരിച്ചുവോ അതെല്ലാം എഡിറ്റോറിയൽ പേജിൽ അതിസരിച്ചിട്ടുണ്ട്. പല വിശ്വാസികളും തങ്ങളുടെ ലജ്ജ കുമ്പസ്സാരിച്ചെന്ന് ഒരു ലേഖകൻ വെളുപ്പെടുത്തിയിരിക്കുന്നു. ഓർത്തഡോക്സുകാരൻ തിരുവനന്തപുരത്തു വന്നത് എന്തിനായിരുന്നെന്ന് ശ്രീമാൻ മനസ്സിലാക്കിയോ ആവോ? ഞങ്ങൾ അടി കൊണ്ടത് ഞങ്ങളുടെ കുടുംബം പുലർത്താനല്ല സഭയ്ക്കു വേണ്ടിയാണ്. സഭയ്ക്ക് നിഷേധിക്കപ്പെട്ട നീതി ലഭിക്കാൻ. ഞങ്ങൾ മുദ്രാവാക്യം വിളിച്ചത് ഔദാര്യത്തിനു വേണ്ടിയല്ല അവകാശങ്ങൾക്ക് വേണ്ടിയാണ് അതിൽ ലജ്ജയുള്ളവരെ കുമ്പസാരിപ്പിക്കാൻ ഞങ്ങൾക്കറിയാം. യാഥാർത്ഥ്യങ്ങൾ പഠിക്കാൻ മിനക്കെടാതെ എഴുതിക്കൂട്ടുന്നതുകൊണ്ടാണ് നിങ്ങളുടെ ലേഖനങ്ങൾ അനുഭൂതിയായിപ്പോകുന്നത്. മലങ്കരസഭ ഒരു എപ്പിസ്ക്കോപ്പൽ സഭയല്ലെന്നു വരെ എഴുതി അച്ചടിക്കാനുള്ള വിവരമില്ലായ്മ കൗമുദി ഒരു അക്രൈസ്തവനെ ഏല്പിച്ചതിലുമുള്ള അതിബുദ്ധി മനസ്സിലാകുന്നില്ല. സുജാതന്റെ വ്യാവഹാരിക ഭാഷ കൊള്ളാമെന്നു മാത്രം. മുഴുവൻ വിവരക്കേടുകൾ മാത്രം. പുലിക്കുന്നേലിനെ പറഞ്ഞിട്ട് കാര്യമില്ല കത്തോലിക്കാ സഭയുമായുള്ള എതിർപ്പു മൂലം കറുത്തതെല്ലാം വെറുത്തതാണെന്ന് കൂവുന്ന പ്രകൃതം. സ്വാശ്രയ പ്രശ്നത്തിൽ മലങ്കരസഭ കൈക്കൊണ്ട നിലപാട് കാണാൻ പുലിക്കുന്നേലിന്റെ കണ്ണു തുറന്നില്ല. കണ്ണടച്ച് 'ഓശാന' പാടാൻ ആവശ്യത്തിലേറെ കാശുണ്ടല്ലോ. അതു മതി. മാധ്യമലോകത്ത് മനോരമ കാട്ടിയ മാതൃകയും മാന്യതയും വിസ്മരിക്കുന്നില്ല.

**ഇനിയുമുരുളും**

കാലമിനിയുമുരുളും, വിഷുവരും, വർഷം വരും.

ഇലക്ഷൻ വരും.

അന്നു നമ്മുടെ അരമന മതിലിനു പുറത്തുകൂടെ പിണറായിയും കോടിയേരിയുമൊക്കെ ഒളിച്ചൊളിച്ചു വരും.

കുരുവിളയ്ക്കും ശർമ്മയ്ക്കുമൊക്കെ പന്തിപിടിക്കാൻ നമ്മുടെ മേനവന്മാർ തന്നെ എഴുന്നെള്ളും

അന്ന്...

മാനേജിംഗ് കമ്മറ്റി മെമ്പർ മാരായും സഭാ സെക്രട്ടറി, അത്മായ ട്രസ്റ്റികളായി അധികാരത്തിൽ വരാൻ ഇന്ന് ഓടി നടക്കുന്നവർ അവർക്കെതിരേ

മിണ്ടിയില്ലെങ്കിൽ...:

ഈ കല്ലുകളാർക്കും. തീർച്ച ❖

പ്രതികരണങ്ങൾ... പ്രതികരണങ്ങൾ... പ്രതികരണങ്ങൾ

## "ശാപം വൈദികനേകുന്നോൻ – രാപകലർഹിക്കും ശാപം"

സഭാസ്നേഹം മുൻനിർത്തി തിരുവനന്തപുരം സമ്മേളനത്തിനെത്തിയ ബഹുമാനപ്പെട്ട വൈദിക ശ്രേഷ്ഠരെ യാതൊരു പ്രകോപനവുമില്ലാതെ പോലീസ് മർദ്ദിക്കുന്നത് കണ്ടപ്പോൾ മനസ്സുരുകിപ്പോയി. ചരിത്രത്തിലേക്ക് തിരിഞ്ഞുനോക്കിയാൽ ആനയും അമ്പാരിയുമുള്ള പല പ്രസിദ്ധ കുടുംബങ്ങളും കുറ്റിയറ്റുപോയത് വൈദീകരുടെ മനോദുഃഖം നിമിത്തമാണെന്നത് സുപ്രസിദ്ധമാണ്. തിരുവനന്തപുരത്തെ പോലീസുകാർ ഏത് തീർത്ഥത്തിൽ കഴുകിയാൽ തങ്ങളുടെ കറ കളയും. ആർക്കാണ്ടുവേണ്ടി വൈദികരെ ഉപദ്രവിച്ച അവർ അറിയുന്നുവോ എത്ര തലമുറയ്ക്കുള്ള ശാപമാണ് തങ്ങൾ വിലകൊടുത്ത് വാങ്ങിച്ചതെന്ന്. അവരുടെ കൈകൾക്കും ചിന്തകൾക്കും ജീവിതത്തിനും തലമുറകൾക്കും ദൈവം തമ്പുരാൻ ഒന്നും വരുത്താതിരിക്കട്ടെ.

മാത്യു കെ., കുളത്തുപ്പുഴ

## പോലീസിന് നന്ദി!

സെക്രട്ടറിയേറ്റ് പടിക്കൽ ഇതിന് മുമ്പുണ്ടായിട്ടുള്ള എല്ലാ ലാത്തിച്ചാർജ്ജിലും 15 മിനിട്ടിനകം രംഗം ശൂന്യമാകും. പക്ഷെ ഫെബ്രുവരി 13–ലെ ചിത്രം മറ്റൊന്നായിരുന്നു. സ്ത്രീകളടക്കമുള്ള വിശ്വാസികൾ പോലീസ് അതിക്രമങ്ങളെ സ്വീകരിച്ചുകൊണ്ട് കാതോലിക്കോസിന് മുദ്രാവാക്യം മുഴക്കി സന്ധ്യവരെ ധൈര്യമായി നിലനിന്നു. ഉറങ്ങിക്കിടന്ന മാർത്തോമ്മാ പൈതൃകത്തെ തല്ലി ഉണർത്തിയ പോലീസിന് നന്ദി.

ഇട്ടിയവര, കുന്നംകുളം




## മലങ്കരസഭ ഉണരുന്നു ആഖാന്മാരും വളരുന്നു

ആലുവ തൃക്കുന്നത്തു സെമിനാരിയിൽ അതിക്രമിച്ചു കടന്ന വിമത പക്ഷത്തിന് സർവ്വ സായുധ പിന്തുണയും നൽകി മലങ്കര സഭയുടെ ഹൃദയത്തെ കുത്തി മുറിവേല്പിച്ച സംഭവത്തിൽ പ്രതിഷേധിച്ച് തിരുവനന്തപുരത്ത് രക്തസാക്ഷി മണ്ഡപത്തിൽ കൂടിയ യോഗവും അനുബന്ധമായ സെക്രട്ടറിയേറ്റ് മാർച്ചും വിശകലനം ചെയ്ത് പാഠമാകേണ്ടതാണ്.

a) സെക്രട്ടറിയേറ്റ് മാർച്ച് സർക്കാരിന്റെ ഏകപക്ഷീയമായ പെരുമാറ്റങ്ങൾക്കെതിരെ ശക്തമായ ആയുധമാക്കി സഭയുടെ ശക്തി ബോധ്യപ്പെടുത്തിയോ?

b) കേരളീയ പൊതുജന സമൂഹത്തിൽ നീതി കിട്ടേണ്ടവർ നമ്മളാണ് എന്ന ശബ്ദമാകാൻ കഴിഞ്ഞോ.

c) ലഭിച്ച മാധ്യമശ്രദ്ധയെ മുതലാക്കി സഭയെ ഒരു ധാർമ്മിക ശക്തിയാണെന്ന് വെളിപ്പെടുത്തിയോ.?

മലങ്കരസഭയുടെ പിതാക്കന്മാർ ന്യായത്തിനും നീതിക്കും വേണ്ടി ഭരണാധിപന്മാരുടെ അന്യായ പക്ഷപാതങ്ങൾക്കെതിരെ ജനത്തിനു മുൻപിൽ അണിനിരന്നുവെന്നത് സഭയുടെ **ഉണർവ്വാണ്.** ഒരുകൂട്ടം വൈദിക സമൂഹം പുരുഷാരത്തെ നിയന്ത്രിച്ച് അണിനിരത്തുമ്പോഴും തങ്ങൾക്ക് എന്ത് വേണമെന്ന് ചിന്തയിൽ നടന്നവർ **തകർച്ചയാണ്.** തങ്ങളുടെ മക്കളുടെ അത്യാഹിതത്തിൽ രാവേറെയായിട്ടും അവർക്കുവേണ്ടി മനമുരുകിയ പിതാക്കന്മാർ **ശക്തിയാണ്.** റാലി ചുമതലക്കാരായി വേദിയിൽ കണ്ടവർ സംഭവം എല്ലാം കഴിഞ്ഞ് വീണ്ടും വരുന്നത് ആടുകളെ വിട്ട് **ഓടിപ്പോകലാണ്.** സഭയുടെ പണിയാളുകൾ അടിവന്നപ്പോൾ **ഓടി,** ഫ്ളാഷ് വന്നപ്പോൾ **അഭിമുഖമായി.** സെക്രട്ടറിയേറ്റിനു മുമ്പിൽ കാണാത്തവർ പാളയം പള്ളിക്കുള്ളിൽ നിയുക്ത ബാവാതിരുമേനി വിശദീകരണം നൽകിയപ്പോൾ പിൻനിരയിൽ പുഞ്ചിരി തൂകി സഭയുടെ അന്തസ്സ് കാത്തു. കഷ്ടപ്പാട് പാളയത്തിനപ്പുറത്തേയുള്ളൂയെന്ന് പാട്ടുകാരൻ എഴുതിയത് എത്ര ശരി.

### റാലിയുടെ പരാജയങ്ങൾ

1. സെക്രട്ടറിയേറ്റിന് എതിർവശത്തുനിന്നു വന്ന കല്ലുകൾ അത് വിമതപക്ഷമാണ് ചെയ്തത് എന്ന് പോലീസിനെ ബോധ്യപ്പെടുത്താൻ വിരലിലെണ്ണാവുന്ന വൈദികരേ ഉണ്ടായിരുന്നുള്ളു...

2. റാലിയുടെ ആരംഭം പിതാക്കന്മാരെ മുന്നിൽ അണിനിരത്തി അതിനു പിന്നിൽ ശക്തമായ വൈദിക സമൂഹവും അതിനു പിന്നിൽ ജനസമൂഹവുമായ ഒരു ക്രമീകരണം നടത്താതിരുന്നത്.

3. സമ്മേളന സ്ഥലത്തെ ശബ്ദത്തിന്റെ പരിധി അവിടെ തിങ്ങിക്കൂടിയ സമൂഹത്തെ ഉൾക്കൊള്ളാൻ കഴിഞ്ഞില്ല. അവിടെ നൽകിയ നിർദ്ദേശങ്ങൾ ഭൂരിഭാഗം പേർക്കും കേൾക്കാൻ സാധിച്ചില്ല.

4. സമ്മേളനം നടക്കുന്ന അന്നത്തെ പത്രം വഴിയാണ് പ്രതിഷേധറാലിയെപ്പറ്റി ജനം അറിയുന്നത്. അതുകൊണ്ടുതന്നെ ക്രമീകരണങ്ങൾ അവ്യക്തമായിരുന്നു.

5. വിമതരുടെ സാന്നിദ്ധ്യംപോലെ ഇടതപക്ഷചായ്‌വുള്ള ചില ആളുകളാണ് മാധ്യമപ്രവർത്തകർക്കെതിരെ മുദ്രാവാക്യം വിളിക്കുകയും അവരെ തല്ലുകയും ചെയ്തത്. ഇത് പ്രതിഷേധ റാലിയുടെ വാസ്തവമായ അവതരണത്തെ ബാധിച്ചു.

6) മാധ്യമപ്രവർത്തകരുടെ നിർദ്ദേശപ്രകാരം രണ്ട് പ്രാവശ്യം യുവാക്കൾ സർക്കാർ വാഹനത്തിന് കല്ലെറിഞ്ഞു.

7) പോലീസ് മർദ്ദനം, ജനങ്ങളുടെ പ്രതികരണം, സർക്കാരിന്റെ സമീപനം, ഇവയെപ്പറ്റി ചാനലുകളിലൂടെ സത്യസന്ധമായ പ്രതികരണം നൽകാഞ്ഞത് സമൂഹ മനസ്സാക്ഷിയുടെ മുമ്പിൽ ചോദ്യചിഹ്നമാണ്.

### എടുത്തു പറയത്തക്കവ

1) കടകൾ അടപ്പിക്കുകയോ, വാഹനങ്ങൾ തടയുകയോ ചെയ്യാത്ത മൗനജാഥയിലൂടെ ഹർത്താൽ ആഹ്വാനം ചെയ്തത് അനിഷ്ട സംഭവങ്ങൾക്കും സംഘർഷങ്ങൾക്കും വഴിവയ്ക്കാതെ സമൂഹത്തിനു സാക്ഷ്യമായി.

2) എല്ലാ ഇടവക പ്രദേശങ്ങളിലും സമാധാന പരമായ റാലികളിലും യോഗങ്ങളും നടത്തി മാധ്യമങ്ങളുടെയും സർക്കാരിന്റെയും ദുഷ്പ്രചരണങ്ങൾ മൂലം നമ്മെ പഴിപറഞ്ഞ ജനസമൂഹത്തെ കഠിന പ്രയത്നം കൊണ്ട് സത്യം ബോധ്യപ്പെടുത്തി.

3) മാധ്യമങ്ങളോടുണ്ടായ അതിക്രമത്തിൽ സഭ ഔദ്യോഗികമായി ഖേദപ്രകടനം നടത്തിയത്.

4) അന്യായമായി പോലീസ് മർദ്ദിച്ചപ്പോൾ വിരലിൽ എണ്ണാവുന്ന ചില വൈദികരും എണ്ണാവുന്ന ഒരുകൂട്ടം ജനങ്ങളും ഈ സഭയ്ക്കുവേണ്ടി രക്തസാക്ഷികളാകുവാൻ ഉണ്ടാകും. ഊർജ്ജമായി പിതാക്കന്മാർ മുൻനിരയിൽ ഉണ്ടാകും എന്നത്.

**ഫാ. ഷാലു ലൂക്കോസ്,**
**തിരുമംഗലം**



## മുളകുപൊടി മുതൽ കണ്ണീർവാതകം വരെ

ഏകദേശം 3.45 p.m. ആയപ്പോൾ രക്തസാക്ഷി മണ്ഡപത്തിൽ നടത്തിയ സമ്മേളനം അവസാനിച്ചു. തത്സമയം തന്നെ ജനങ്ങൾ സെക്രട്ടറിയേറ്റിലേക്ക് ഒഴുകുവാൻ തുടങ്ങി. താളമില്ലാത്തപോക്ക് ബാഡ്ജു ധരിച്ച സംഘാടകർ റോഡിന്റെയരികിൽ നോക്കുകുത്തികളായി നിൽക്കുന്നു. ഉച്ചതിരിഞ്ഞ സമയമായതിനാൽ നല്ല ചൂട് അനുഭവപ്പെട്ടിരുന്നു. ഞങ്ങൾ തണൽ നോക്കി നടന്നു. നല്ല തിരക്കായതിനാൽ കുറച്ച് പുറകിലാണ് നടന്നിരുന്നത്. സെക്രട്ടറിയേറ്റ് പടിക്കൽ എത്തിയപ്പോൾ പ്രധാന ഗേറ്റ് അടച്ചിരിക്കുന്നു. കുറച്ച് ജനങ്ങൾ ആസാദ് ഗേറ്റിന്റെ മുമ്പിലേക്ക് നീങ്ങുന്നതായി കണ്ടു. ഞങ്ങൾ പ്രധാന ഗേറ്റിന്റെ എതിർവശത്തായി നിന്നു. കുറച്ച് സമയം കഴിഞ്ഞപ്പോൾ എന്തോ പന്തികേട് ആസാദ് ഗേറ്റിന്റെ മുമ്പിൽ! എന്താണ്? ഒന്നും മനസ്സിലാകുന്നില്ല. ഞാൻ കുറച്ച് മുന്നിലേക്ക് നീങ്ങി നിന്ന് നോക്കുമ്പോൾ ലാത്തി വീശി അടിയ്ക്കുന്ന പോലീസിനെ കണ്ടു. നമ്മളെ അടിച്ചമർത്താൻ ശ്രമിക്കുന്നുവെന്ന് തോന്നി. മനസ്സിൽ മരവിപ്പു ബാധിച്ചു. പകച്ചു നിൽക്കുമ്പോൾ അറിയാതെ മനസ്സിൽ ആരോ ഉരുവിട്ടു തരുന്നു Catholicos of the East നീണാൾ വാഴട്ടെ. അറിയാതെ രണ്ട് പ്രാവശ്യം മനസ്സിൽ പറഞ്ഞു. മൂന്നാം പ്രാവശ്യം പറഞ്ഞപ്പോൾ വളരെ ഉച്ചത്തിലും കൈകൾ ഉയർത്തി അറിയാതെ ഉറക്കെ അലറുകയായിരുന്നു ഞാൻ. അത്ഭുതം തന്നെ! സമീപത്തു നിന്നവർ എല്ലാം ഉറക്കെ ഏറ്റു പറഞ്ഞു. യാതൊരു പരിചയമില്ലാത്തവർ എല്ലാം ഒന്നായി വിളിച്ചു. ആ സമയം മനസ്സിലായി ഞങ്ങൾ എല്ലാം ഒരപ്പന്റെ മക്കളാണെന്ന്, **സെന്റ് തോമസിന്റെ**. ഒരു പ്രായം ചെന്ന അപ്പച്ചൻ എന്റെ അരികിൽ ഓടിവന്ന് എന്റെ കൈകളിൽ സ്നേഹത്തിൽ പിടിച്ചുകൊണ്ട് വിളിച്ചുപറഞ്ഞു. ജയ് ജയ് കാതോലിക്കോസ്, ആ അപ്പച്ചൻ പറഞ്ഞു നമുക്ക് ഇവിടെ ഇരിക്കാം. ഉടനെ അവിടെ നിന്ന ഞങ്ങളെല്ലാം നിലത്ത് ഇരുന്നു. അടുത്ത നിമിഷം മുന്നിലായി ഇരുന്ന ചിലർ ഭയപ്പെട്ട് എഴുന്നേറ്റ് ഓടുന്നു. (ഒരു വലിയ അപകടം മുമ്പിൽ കണ്ടതുപോലെ) സാധാരണക്കാരായ ഞങ്ങൾ എന്തെന്നറിയാതെ പുറകെ ഓടി. ചെന്ന് നിന്നത് അരികിലുള്ള ആനന്ദ് ഭവൻ ഹോട്ടലിന്റെ മുന്നിലാണ്. തിരിഞ്ഞു നോക്കുമ്പോൾ ആക്രോശത്തോടെ നിൽക്കുന്ന പോലീസിനെയാണ് കണ്ടത്. ജോൺസൺ മുളമൂട്ടിലച്ചനെ തൊഴിക്കുന്നു. മുന്നിൽ കാണുന്നവരെയെല്ലാം അടിക്കുന്നു. ഏജീസ് ഓഫീസ് മുന്നിൽ വരെ ഇതു തുടർന്നു. മുകളിലേക്ക് നോക്കിയപ്പോൾ വലിയ ശബ്ദവും പ്രകാശവും പിന്നീടാണ് മനസ്സിലായത് പോലീസ് ആകാശത്തേക്ക് വെടിവെച്ചതാണ്. എവിടെയും ഭീതിയുടെ നിഴലുകൾ ചിലയിടങ്ങളിൽ ജലപീരങ്കിയുടെ വെള്ളം വീഴുന്നു. റോഡിൽ ആരും തന്നെയില്ല. എന്നാലും ഞാൻ നിൽക്കുന്ന വശത്തുനിന്ന് വലിയ കല്ലുകൾ വരുന്നു. ഇത് എവിടെ നിന്ന് വരുന്നു. ജനം ഒന്നും തന്നെ റോഡിലില്ല. തിരിഞ്ഞു നോക്കിയപ്പോൾ കണ്ടത് തൊട്ടരികിലുള്ള സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പുറകിലായി നിൽക്കുന്ന സ്റ്റാച്യൂ ടവർ കെട്ടിടത്തിൽ ഗുണ്ടകൾ എന്നു തോന്നുന്ന കുറച്ച് ആളുകൾ കല്ലുകളെറിയുന്നു. ധൈര്യം സംഭരിച്ചു റോഡിലിറങ്ങി ഈ വിവരം മറ്റുള്ളവരെ ധരിപ്പിച്ചു. ഇതേ സമയം മരയ്ക്കാർ മോട്ടോഴ്സിന്റെ മുകളിൽ നിന്നും കല്ലുകൾ വരുന്നതായി സമീപത്തു നിന്നവർ പറഞ്ഞു. അടുത്ത നിമിഷം തന്നെ പോലീസ് ചീറിപ്പാഞ്ഞ് വരുന്നു. കാണുന്നവരെയെല്ലാം അടിക്കുന്നു. ഞങ്ങൾ ഭയപ്പെട്ട് ആനന്ദ് ഭവൻ ഹോട്ടലിന്റെ അരികിലുള്ള ന്യൂ ടൂറിസ്റ്റ് ഹോമിന്റെ വഴിയിൽ കയറി തിരിഞ്ഞു നോക്കിയപ്പോൾ തൊട്ടു പുറകിൽ പോലീസ് ഒരു യുവാവിനെ നിർദ്ദയം അടിക്കുന്നു. ഭയപ്പെടാതെ ഞാൻ അയാളോടു പറഞ്ഞു. 'കല്ലുകൾ മുകളിൽ നിന്നാണ് വരുന്നത്.' അയാൾ എന്നോട് ആക്രോശിച്ചു. 'ഇവിടെ നിന്നും പൊയ്ക്കൊള്ളണം എന്ത് ചെയ്യണമെന്ന് ഞങ്ങളോട് പറഞ്ഞിട്ടുണ്ട്.' പുറത്തു വന്നപ്പോൾ അച്ചന്മാർ പോലീസിനെ ഈ വിവരം ധരിപ്പിക്കുന്നതായി മനസ്സിലായി. പോലീസിന്റെ നരനായാട്ട് അവസാനിക്കുന്നതായി തോന്നി. വീട്ടിലേക്ക് മടങ്ങുമ്പോൾ നമ്മുടെ ജനങ്ങൾ കോപമടക്കുവാൻ പൊതുമുതലിലേക്ക് നീങ്ങുന്നതായി കണ്ടു.

### എന്താണിവിടെ സംഭവിച്ചത്

1) മലങ്കര സഭ ഇതിനുമുമ്പ് നടത്തിയിട്ടുള്ള റാലിയിൽ മുളകുപൊടി വരെ മുകളിൽ നിന്നും വിതറിയവരിൽ നിന്നും നമ്മൾ ഇതിനുമപ്പുറം അനുഭവങ്ങൾ ദീർഘവീക്ഷണത്തോടെ കാണണമായിരുന്നു.

2) തിരുവനന്തപുരം പട്ടണത്തിൽ നടക്കുന്ന പല പോലീസ് ലാത്തിച്ചാർജ്ജിലും ഇങ്ങനെയുള്ള ഛിദ്രശക്തിയുടെ പ്രവർത്തനമുണ്ട്. ഇതറിവുള്ള റിട്ടയർഡ് S.P. ഉൾപ്പെടുന്ന സംഘാടകർ ഈ മാർച്ചിനെ ലാഘവത്തോടെ കാണരുതായിരുന്നു.

അതുകൊണ്ട് ലഭിച്ചത് മർദ്ദനവും അപമാനവും. ക്രൂശിക്കപ്പെട്ട സത്യം ഉയർക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**സുസൻ ജോർജ്ജ് (ലിഫ്ലി)**
**പേട്ട, തിരുവനന്തപുരം**

❖

# ഹർത്താൽ

ഹർത്താലിന്റെ കാര്യത്തിലുണ്ടായ അവ്യക്തതയും മാധ്യമങ്ങൾ മുതലെടുത്തു. മലങ്കരസഭയിലെ എല്ലാ ദേവാലയങ്ങളിലും പ്രതിഷേധ സമ്മേളനവും, മൗനജാഥയും നടത്തിയിരുന്നു. പത്തനംതിട്ട, തിരുവല്ല, മാവേലിക്കര, കൊല്ലം, കോട്ടയം തുടങ്ങിയ പ്രദേശങ്ങളിലെ ജനങ്ങളുടെ പ്രതികരണം ആവേശകരമായിരുന്നു. മാധ്യമങ്ങൾ ഒന്നും തന്നെ ഈ ജനമുന്നേറ്റങ്ങൾക്ക് വാർത്താ പ്രാധാന്യം നൽകിയില്ലെങ്കിലും മലങ്കര നസ്രാണികൾ ജാത്യാഭിമാനത്തോടെ പ്രതികരിച്ചു. ഹർത്താൽ പ്രഖ്യാപിക്കുമ്പോൾ നേതൃത്വം സുധീരമായ നിലപാടെടുക്കേണ്ടതുണ്ട്.

**ജിന്റോ, കുറിച്ചി**

**ചരിത്രത്തിലാദ്യമായി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ളതും, വേഷത്തിലും, ഭാഷയിലും, സംസ്ക്കാരത്തിലും ശീമക്കാരുടേതുമായ ഒരുവിദേശ ഇടവക പൂർണ്ണമായും പൗരസ്ത്യ കാതോലിക്കായ്ക്കും, അതിന്റെ മെത്രാപ്പോലീത്തായ്ക്കും വിധേയത്വം പ്രഖ്യാപിച്ചുകൊണ്ട് തുബ്ദേൻ വായിക്കുമ്പോൾ...**

**ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത**

# ശീമക്കാരുടെ ഇടവക
# പൗരസ്ത്യ കാതോലിക്കേറ്റിന്റെ കീഴിൽ

അന്ത്യോഖ്യാ പാത്രിയർക്കീസിനെ അനുകൂലിക്കുന്നു എന്നവകാശപ്പെടുന്നവർ മലങ്കരസഭയിൽ പിളർപ്പിന് നേതൃത്വം കൊടുക്കുമ്പോൾ പാത്രിയർക്കീസിന്റെ കീഴിൽ ശീമക്കാരുടെ ഒരിടവക പാത്രിയർക്കീസിനെ ഉപേക്ഷിച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ പൗരസ്ത്യ കാതോലിക്കാ ബാവായെ സഭാ തലവനായി അംഗീകരിക്കുന്നു. പാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ മെത്രാപ്പോലീത്തായുടെയും ഏകാധിപത്യവും, മാനദണ്ഡങ്ങളില്ലാത്ത പ്രവർത്തനങ്ങളുമാണ് ഈ നിലപാടിന് അവരെ പ്രോത്സാഹിപ്പിച്ചത്. അമേരിക്കയിലെ കാലിഫോർണിയയിൽ വെസ്റ്റ് അമേരിക്കൻ മെത്രാസനത്തിലെ കത്തീഡ്രൽ ഇടവകയായ ബർബാങ്ക് (ലോസ് ആഞ്ചലസിനടുത്ത്) സെന്റ് എഫ്രയീം ഇടവകയിലെ ജനമാണ് ഈ നല്ല പ്രവണതയ്ക്ക് തുടക്കം കുറിച്ചിട്ടുള്ളത്.

അമേരിക്കയിലെ ശീമക്കാരുടെ മെത്രാപ്പോലീത്താ ആയിരുന്ന യേശു ശാമുവേൽ മാർ അത്താനാസിയോസ് കാലം ചെയ്തപ്പോൾ പാത്രിയർക്കീസ് ആ ഭദ്രാസനം മൂന്ന് പാത്രിയർക്കാ വികാരിയേറ്റുകളാക്കി മൂന്ന് എപ്പിസ്ക്കോപ്പാമാരുടെ ചുമതലയിലാക്കി. കാലിഫോർണിയ സംസ്ഥാനത്തെ നാല് ഇടവകകൾ ചേർന്ന് ഉണ്ടാക്കിയ വെസ്റ്റ് യുണൈറ്റഡ് സ്റ്റേറ്റ്സ് വികാരിയേറ്റിന്റെ എപ്പിസ്ക്കോപ്പ ആയി നിയമിതനായത് കാര്യമായ വിദ്യാഭ്യാസമോ ലോകപരിചയമോ ഇല്ലാത്ത, എന്നാൽ പാത്രിയർക്കീസിന്റെ വിശ്വസ്തനായ മാർ ഔഗേൻ കപ്ലാൻ ആയിരുന്നു. എന്നാൽ കത്തീഡ്രൽ വികാരി ആകട്ടെ അഗ്രികൾച്ചറൽ സയൻസിൽ ലബനോനിലെ അമേരിക്കൻ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ് നേടി കാനഡാ സർക്കാരിന്റെ വിദഗ്ധോപദേശ സമിതി അംഗമായിരുന്ന കോർ എപ്പിസ്ക്കോപ്പ ഡോ. ജോസഫ് തർസിയാണ്. ഇദ്ദേഹം സുറിയാനി ഭാഷാ പണ്ഡിതനും അനേക ഗ്രന്ഥങ്ങളുടെ കർത്താവുമാണ്.

മാർ ഔഗേൻ ഒരു നൈജീരിയൻ മാഫിയയുടെ പ്രലോഭനത്തിൽ പെട്ടു. അവർ സൗജന്യമായി നൽകാം എന്ന് പറഞ്ഞ ഇരുപത്തെട്ട് മില്യൻ ഡോളറിനെക്കുറിച്ച് സംസാരിക്കാൻ പാത്രിയർക്കീസിന്റെ അനുവാദത്തോടെ ഇടവകക്കാരിൽ നിന്നും മറ്റുള്ളവരിൽ നിന്നുമായി നല്ലൊരു തുക കടം വാങ്ങി നൈജീരിയയിലേക്ക് പറന്നു. എന്നാൽ തുക ഹോളണ്ടിൽ വച്ച് നൽകാം എന്ന്



വെസ്റ്റ് അമേരിക്കൻ മെത്രാസനത്തിലെ കത്തീഡ്രൽ ഇടവകയായ ബർബാങ്ക് സെന്റ് എഫ്രയീം ഇടവക



*ബർബാങ്ക് സെന്റ് എഫ്രയീം ഇടവകയിൽ അഭി. യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്ത വി. കുർബ്ബാനയർപ്പിക്കുന്നു.*

പറഞ്ഞതിനാൽ അവിടെ എത്തിയ മാർ ഔഗേനോട് കസ്റ്റംസിലെ ആളുകളെ സ്വാധീനിക്കാനും മറ്റുമായി എന്ന് പറഞ്ഞ് മൂന്ന് വട്ടമായി അൻപത് ലക്ഷത്തി അയ്യായിരം ഡോളർ കൈക്കലാക്കി. ഇതിനായി പാത്രിയർക്കീസിന്റെ നിർദ്ദേശ പ്രകാരം ഹോളണ്ടിലെ മെത്രാപ്പോലീത്ത യേസു ശീശക് തന്റെ അരമനയും ദയറയും ബാങ്കിന് ഈട് നൽകി എട്ടു ലക്ഷത്തി മുപ്പതിനായിരം യൂറൊയും മറ്റുള്ളവരിൽ നിന്നും മറ്റൊരു ആറ് ലക്ഷത്തി മുപ്പതിനായിരം യൂറൊയും ശേഖരിച്ചു നൽകി. എന്നാൽ നൈജീരിയൻ മാഫിയ ഈ കാശ് മുഴുവൻ കൈക്കലാക്കിയ ശേഷം മുങ്ങി. കടം വാങ്ങിയ കാശ് തിരികെ നൽകാൻ മാർഗ്ഗമില്ലാതെ മാർ ഔഗേൻ അപ്രത്യക്ഷനായി. ഏഴ് മാസക്കാലം അദ്ദേഹം ഹോളണ്ടിലും ദമസ്ക്കസിലുമായി ഒളിച്ച് താമസിച്ചു. കാശിനുവേണ്ടി ആളുകൾ മുറവിളി തുടങ്ങി. ഗത്യന്തരമില്ലാതെ മെത്രാൻ ഏഴ് മാസങ്ങൾക്ക് ശേഷം ഒന്നും സംഭവിക്കാത്ത മട്ടിൽ അമേരിക്കയിലെ അരമനയിൽ തിരിച്ചെത്തി. എന്നാൽ മാർ ഔഗേനെ ജനം തടയുകയും അദ്ദേഹത്തിന്റെ കുർബ്ബാനയിൽ സംബന്ധിക്കാതെ ബഹിഷ്ക്കരിക്കുകയും ചെയ്തു.

ജനത്തെ സമാധാനിപ്പിക്കണം എന്ന് മാർ ഔഗേൻ വികാരിയോട് കല്പിച്ചു. എന്നാൽ തനിക്കതിന് കഴിയില്ല എന്നറിയച്ച വികാരിയെ മെത്രാൻ സസ്പൻഡ് ചെയ്തു. അദ്ദേഹത്തെ തിരിച്ചെടുക്കണം എന്നാവശ്യപ്പെട്ട് ഇടവകയിലെ അറുന്നൂറിൽ അഞ്ഞൂറ്റി മുപ്പത്തഞ്ച് വീട്ടുകാർ ചേർന്ന് പാത്രിയർക്കീസിന് നിവേദനം നൽകി. അതോടൊപ്പം തങ്ങളുടെ പണം തിരികെ നൽകണം എന്നും മാർ ഔഗേനെ തിരിച്ച് വിളിക്കണമെന്നും ആവശ്യപ്പെട്ടു. ഇതിനിടെ മാർ ഔഗേൻ ഇടവകയിലെ ഏതാനും കുടുംബങ്ങളെ മുടക്കുകയും ചെയ്തു. പാത്രിയർക്കീസിന്റെ മേലുള്ള സമ്മർദ്ദത്താൽ വികാരിയുടെ സസ്പെൻഷനും ആളുകളുടെ മുടക്കും പാത്രിയർക്കീസ് റദ്ദാക്കി. എന്നാൽ മാർ ഔഗേനെ മാറ്റാനോ, പണം തിരികെ നൽകാനൊ തയാറായില്ല. ജനം ഇതിനായി കോടതിയിൽ കേസ് നൽകി. കേസ് ഗൗരവമാകും എന്ന് കണ്ട് അവ പിൻവലിച്ചാൽ പ്രശ്നം പരിഹരിക്കാം എന്ന് പാത്രിയർക്കീസ് വാക്ക് നൽകി. ജനം കേസുകൾ പിൻവലിച്ചു. എന്നാൽ പാത്രിയർക്കീസ് വാക്ക് പാലിച്ചില്ല. വഞ്ചിതരായ ജനം തങ്ങൾ പാത്രിയർക്കീസിൽ നിന്നും സ്വതന്ത്രരാകും എന്നും മലങ്കരസഭയുമായി ബന്ധപ്പെടും എന്നും പറഞ്ഞു. പാത്രിയർക്കീസ് ഇത് ഗൗരവമായി എടുത്തിട്ടില്ല.

ജനത്തിന്റെ പ്രതിനിധിയായി വികാരിയും ട്രസ്റ്റി ശ്രീ. ജോർജ്ജ് ഘ്രേറിയും ദമസ്ക്കോസിലെ സെമിനാരി പ്രിൻസിപ്പലായിരുന്നപ്പോൾ എന്റെ അദ്ധ്യാപകനായിരുന്ന (ഇപ്പോൾ അമേരിക്കയിൽ ഇൻഡ്യാന സംസ്ഥാനത്ത് യൂണിവേഴ്സിറ്റി അദ്ധ്യാപകനാണ്) ഡോ. അബ്ദുൾ മെശിഹ് സാദി വഴി 2003 ഓഗസ്റ്റിൽ ഞാനുമായി ബന്ധപ്പെടുകയും ഷിക്കാഗോയിൽ വച്ച് എന്നെ കാണുവാൻ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. കാലം ചെയ്ത പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുമായി ഞാൻ ബന്ധപ്പെടുകയും ഇതേക്കുറിച്ച് അഭിപ്രായം ആരായുകയും ചെയ്തു. പ. ബാവാ വളരെ സന്തോഷത്തോടെ അനുവാദം നൽകി. അവരുമായി ഞാൻ സംസാരിച്ചു. കഴിയുമെങ്കിൽ പാത്രിയർക്കീസുമായി രമ്യപ്പെടുവാനും അല്ലാതെ വന്നാൽ പ. കാതോലിക്കാ ബാവായുടെ അനുവാദത്തോടെ ആവശ്യമായ സഹായം എത്തിക്കാം എന്നും ഞാൻ അവരോട് പറഞ്ഞു. പ്രശ്നം പരിഹരിക്കുന്നതിനായി അവർ പാത്രിയർക്കീസുമായി ബന്ധപ്പെട്ടു എങ്കിലും അതിനുള്ള ഒരു ശ്രമവും പാത്രിയർക്കീസിന്റെ ഭാഗത്തുനിന്നും ഉണ്ടായില്ല. പാത്രിയർക്കീസ് അതിനായി മാർ ഔഗേനെ നിർബ്ബന്ധിച്ചുമില്ല. പാത്രിയർക്കീസ് മെത്രാന്മാരുടെ കമ്മീഷനെ പലവട്ടം അമേരിക്കയിലേക്ക് അയയ്ക്കുകയും അവരെല്ലാം ഇടവക ജനത്തിന് അനുകൂലമായ റിപ്പോർട്ട് നൽകുകയും ചെയ്തു എങ്കിലും അത് ഒന്നും നടപ്പാക്കാൻ പാത്രിയർക്കീസ് ശ്രമിച്ചിട്ടില്ല. ജനത്തിന്റെ ആവശ്യങ്ങളിൽ ഏതെങ്കിലും നിറവേറ്റി നൽകി പ്രശ്നം അവസാനിപ്പിക്കണം എന്നായിരുന്നു കമ്മീഷനുകളുടെ റിപ്പോർട്ട്. ഒന്നുകിൽ മാർ ഔഗേനെ മാറ്റുക, അല്ലെങ്കിൽ മാർ ഔഗേൻ തെറ്റ് ഏറ്റ് പറഞ്ഞ് കടം വാങ്ങിയ തുക തിരികെ നൽകുക ഇതായിരുന്നു ജനത്തിന്റെ നിലപാട്. പക്ഷെ ഇതൊന്നും നടപ്പായില്ല.

ഈ സന്ദർഭത്തിൽ തന്നിൽ നിന്നും കടം വാങ്ങിയ തുക തിരികെ തരണം എന്ന് ഹോളണ്ടിലെ മെത്രാപ്പോലീത്ത പാത്രിയർക്കീസിന്റെ അടുത്ത് ആവശ്യപ്പെടാൻ തുടങ്ങി. എന്നാൽ പാത്രിയർക്കീസ് അദ്ദേഹത്തെ ജർമ്മനിയിലെ ഇടവകകളുടെ ചുമതലയിൽ നിന്നും വിടർത്തിയതായി ജർമ്മൻ അധികാരികളെ സുന്നഹദോസ് സെക്രട്ടറി വഴി അറിയിക്കുകയാണ് ചെയ്തത്. ഇത് മെത്രാപ്പോലീത്തായെ വല്ലാതെ തളർത്തിയിരുന്നു. ഈ ചുറ്റുപാടിലാണ് അദ്ദേഹം ദുരൂഹ സാഹചര്യത്തിൽ

*ശേഷം 27–ാം പേജിൽ*

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ



## എല്ലാവർക്കും എല്ലാറ്റിനും നന്ദി!

1993 ഓഗസ്റ്റിലാണ് സൺഡേസ്ക്കൂളിന്റെ ചുമതല ഞാൻ ഏറ്റെടുക്കുന്നത്. ഇപ്പോൾ പതിന്നാലു വർഷങ്ങൾ പൂർത്തിയാക്കുന്നു. സെമിനാരി വൈസ് പ്രിൻസിപ്പൽ സ്ഥാനത്തുനിന്നു വിരമിച്ചശേഷമാണ് ഈ ചുമതല ഏൽക്കുന്നത്. മാസംതോറും ഈ പംക്തിയിൽ കൂടി സൺഡേസ്ക്കൂൾ സംബന്ധമായ വാർത്തകളും വിജ്ഞാപനങ്ങളും ക്രമമായി പ്രസിദ്ധീകരിച്ചു പോന്നു. അതുകൊണ്ട് സൺഡേസ്ക്കൂളിനും തനതായ ഒരു വാർത്താ ബുള്ളറ്റിന്റെ ആവശ്യം അനുഭവപ്പെട്ടിട്ടില്ല. മലങ്കര സഭ മാസിക "സൺഡേസ്ക്കൂൾ വാർത്ത" ക്രമമായി പ്രസിദ്ധീകരിച്ചതിനുള്ള ഈ നന്ദി ഈ അവസരത്തിൽ അറിയിക്കുന്നു.

എന്റെ പ്രവർത്തനകാലത്തെപ്പറ്റി ദീർഘമായ അവലോകനത്തിനു ഞാൻ ഒരുമ്പെടുന്നില്ല. എന്തെങ്കിലും വളർച്ചയും ഉയർച്ചയും ഉണ്ടായിട്ടുണ്ടെങ്കിൽ അതിന്റെ മഹത്വം ദൈവത്തിനും, കൃതജ്ഞ സഹപ്രവർത്തകർക്കുമവകാശപ്പെട്ടതാണ്. എന്റെ നേതൃത്വം അംഗീകരിച്ച് സർവ്വാത്മനാ സഹകരിക്കുകയും ഉപദേശിക്കുകയും ഉപദേശങ്ങളും നിർദ്ദേശങ്ങളും യഥാവസരം നൽകി പ്രസ്ഥാനത്തിന്റെ പ്രവർത്തനം സുഗമമാക്കുകയും ചെയ്തവർ ഏറെയാണ്. പ്രസിഡണ്ടുമാരായി ദൗത്യം നിർവ്വഹിച്ച അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയോടും, പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയോടും എനിക്ക് ഏറെ കടപ്പാടുണ്ട്. ഇരുവരും സ്നേഹബഹുമാനത്തോടെ മാത്രമേ എന്നോടു വർത്തിച്ചിട്ടുള്ളൂ. അവരുടെ ഉപദേശങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും വിലപ്പെട്ടവയായിരുന്നു. വിശിഷ്ടസേവനം നൽകി മൺമറഞ്ഞ സഹപ്രവർത്തകരെ ആദരപൂർവ്വം ഞാൻ അനുസ്മരിക്കുന്നു.

ആഴ്ചയിൽ എട്ടോ പത്തോ മണിക്കൂർ കൂടുതൽ ഞാൻ ഓഫീസിൽ ഉണ്ടാകുമായിരുന്നില്ല. എന്നാൽ ഓഫീസു സംബന്ധമായ കാര്യങ്ങൾക്ക് ഒന്നും വീഴ്ചയോ കാലതാമസമോ വരുത്താതെ യഥാസമയം എല്ലാം നിർവ്വഹിക്കുവാൻ സാധിച്ചത് ഓഫീസ് മാനേജരായി പ്രശസ്ത സേവനം നിർവ്വഹിച്ച സി. യു. മാത്യു സാറിന്റെയും, പരീക്ഷാ സംബന്ധമായും പ്രസിദ്ധീകരണ സംബന്ധമായും കൃത്യമായും കാര്യക്ഷമമായും പ്രവർത്തിക്കാൻ കഴിഞ്ഞത് പബ്ലിക്കേഷൻ ഓഫീസർ ബഹുമാനപ്പെട്ട കെ. വി. തോമസച്ചന്റെയും ശ്രദ്ധാപൂർവ്വമായ പ്രവർത്തനത്താലുമാണ്. അവരുടെ പ്രവർത്തനങ്ങൾക്കു പലപ്പോഴും "ക്രെഡിറ്റ്" എനിക്കാണു ലഭിച്ചിട്ടുള്ളതെന്ന് മാത്രം. ഇപ്പോഴത്തെ ഓഫീസ് മാനേജർ ശ്രീ. ചെറിയാൻ മാത്യു ഒച്ചപ്പാടുകൾ ഒന്നും കൂടാതെ ചുമതലകൾ അടുക്കും ചിട്ടയുമായി നിർവഹിക്കുന്ന ആളാണ്. ഓഫീസിന്റെ കമ്പ്യൂട്ടറൈസേഷൻ എന്നുള്ളത് അദ്ദേഹത്തിന്റെ സ്വപ്നമാണ്. അതു സഫലമായിക്കൊണ്ടിരിക്കുന്നു.

എന്റെ പരിമിതികൾ ഏറെയായിരുന്നു. സെമിനാരി അദ്ധ്യാപനം, ഇടവകയുടെ ചുമതല, പ്രസംഗപരിപാടികൾ, തുടർക്കഥപോലുള്ള ആരോഗ്യപ്രശ്നങ്ങൾ ഇതിന്റെയൊക്കെ കൂടെയാണ് ബൃഹത്തായ സൺഡേസ്ക്കൂൾ അസോസിയേഷന്റെ കാര്യദർശിത്വം നിർവഹിച്ചത്. ഒരു ഫുൾടൈം പ്രവർത്തകന്റെ സേവനം ആവശ്യമുള്ളിടത്ത് ഭാഗികമായ സേവനം മാത്രമേ എനിക്കു നൽകുവാൻ കഴിഞ്ഞുള്ളു. അതുമൂലമുള്ള പോരായ്മകളും പരാജയങ്ങളും, സംഭവിച്ചിട്ടുണ്ടാകും. എങ്കിലും തികഞ്ഞ ആത്മാർത്ഥതയോടും നിസ്വാർത്ഥമായും പ്രവർത്തിച്ചു എന്ന് എനിക്കു സത്യസന്ധമായി പറയാം.

ഞാൻ പ്രവർത്തനത്തിൽ നിന്നു വിരമിക്കുമ്പോൾ ഒരു കുണ്ഠിതമുണ്ട്. എന്റെ വലിയ ഒരു സ്വപ്നമായിരുന്നു പ്രസ്ഥാനത്തിന്റെ വകയായി ഒരു ധ്യാന/പഠനകേന്ദ്രം ഉണ്ടാവുക എന്നുള്ളത്. നമ്മുടെ സഭയിൽ അത്തരം സ്ഥാപനങ്ങൾ എല്ലാ മേഖലകളിലുമുണ്ടാകണം. ഈ ഒരു ദർശനത്തോടുകൂടിയാണ് വാകത്താനം ഞാലിയാകുഴിയിൽ പരുമല മാർ ഗ്രീഗോറിയോസ് സെന്റർ നിർമ്മിച്ചത്. എന്നാൽ അതിന്റെ പണി പൂർത്തിയാക്കി, പ്രവർത്തനക്ഷമമാക്കാൻ കഴിയാതെയാണ് ഞാൻ ചുമതലയിൽ നിന്നു വിരമിക്കുന്നത്. നാലു ലക്ഷം രൂപാ കൂടി ലഭ്യമായാൽ അത് എല്ലാ സൗകര്യങ്ങളോടും കൂടിയ നല്ല ഒരു കോൺഫറൻസ് സെന്റർ ആയി പ്രവർത്തനം ആരംഭിക്കാം. എന്റെ പിൻഗാമിക്കുവേണ്ടി ആ ദൗത്യം ഞാൻ അവശേഷിപ്പിക്കുന്നു.

ഓഫീസ് സ്റ്റാഫിനെപ്പറ്റി എനിക്ക് അഭിമാനവും അഭിനന്ദനവുമുണ്ട്. ഒരു കുടുംബത്തിലെ അംഗങ്ങൾ എന്നപോലെ അവർ പ്രവർത്തിക്കുന്നു. അവരുടെ വേതനം താരതമ്യേന കുറവാണെന്ന് എനിക്കറിയാം. എങ്കിലും പിറുപിറുപ്പും പരാതിയും കൂടാതെ അർപ്പണബോധത്തോടെ അവർ പ്രവർത്തിക്കുന്നു. എല്ലാ ദിവസവും രാവിലെ അംഗങ്ങൾ ഒരുമിച്ച് പാട്ടുപാടി, വേദപുസ്തകം വായിച്ച് പ്രാർത്ഥനയോടെയാണ് പ്രവർത്തനങ്ങൾ ആരംഭിക്കുന്നത്. അത് ഈ ഓഫീസിന്റെ മാത്രം പ്രത്യേകതയാണ്.

ഭദ്രാസന ഡയറക്ടറന്മാർ ഭദ്രാസന പ്രതിനിധികൾ, ഒ.വി.ബി.എസ് ഡയറക്ടറും സെക്രട്ടറിയും എല്ലാവരും തന്നെ എനിക്കു പൂർണ്ണ പിന്തുണയും സഹകരണവും നൽകി. അവരെല്ലാവരോടും ചേർന്ന് പ്രവർത്തിക്കുന്നത് ഏറെ സന്തോഷകരമായിരുന്നു.

കേരളത്തിൽ മാത്രം ഒതുങ്ങിനിന്ന സംഘടനാ പ്രവർത്തനം, ഔട്ടർകേരളാ റീജിയൻ വൃത്തത്തിലേക്കും ഇപ്പോൾ വ്യാപിച്ച് പ്രത്യേക സംവിധാനങ്ങൾ വരുത്തിയിരിക്കുന്നു. ബ. റെജി മാത്യു അച്ചൻ ആ വിഭാഗത്തിന്റെ ഡയറക്ടറായി സ്തുത്യർഹമായ സേവനം നടത്തുന്നു. ഇങ്ങനെ സൺഡേസ്ക്കൂൾ അസോസിയേഷൻ വികസനത്തിന്റെയും വളർച്ചയുടെയും പാതയിൽ സുഗമമായി മുന്നേറ്റുന്ന ഒരു ചിത്രം കണ്ടുകൊണ്ടാണ് ഞാൻ വിരമിക്കുന്നത്. എല്ലാവർക്കും എല്ലാറ്റിനും ഹൃദയം നിറഞ്ഞ നന്ദി പ്രകാശിപ്പിക്കുന്നു.




കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ..

പ്രമോദ് എന്നും പ്രശാന്ത് എന്നും പേരുള്ള രണ്ടു കൂട്ടുകാരുടെ കഥ കുഞ്ഞിച്ചായൻ പറയാം.

കുഞ്ഞിച്ചായൻ എഴുതിയ 'കുസൃതിക്കുട്ടനും കഷണ്ടിത്തലയന്മാരും' എന്ന ബാലകഥാഗ്രന്ഥത്തിൽ നിന്നും എടുത്തു ചേർക്കുന്നതാണ് ഈ കഥ. ഈ കഥ പറയാം.:-

പ്രമോദ് ഒരു പ്രഭുകുമാരനും പ്രശാന്ത് ഒരു ആശാരിപ്പയ്യനും ആയിരുന്നു. ഇരുവരും ഒരേ സ്കൂളിൽ ഒരേ ക്ലാസ്സിലാണ് പഠിച്ചിരുന്നത്.

പണവും പ്രതാപവുമുള്ള ഭവനങ്ങളിലെ കുട്ടികൾക്ക് സാധാരണയായി കാണാറുള്ള അഹങ്കാരം പ്രമോദിന് വേണ്ടുവോളം ഉണ്ടായിരുന്നു. അവന്റെ വാക്കിലും പെരുമാറ്റത്തിലും അഹങ്കാരം നിഴലിട്ടു നിന്നിരുന്നു.

അദ്ധ്യാപകരെയും കൂട്ടുകാരേയും പരിഹസിക്കുന്നതാണ് അവന്റെ ഏറ്റവും വലിയ വിനോദം. പക്ഷെ പ്രശാന്തിനെ മാത്രം അവൻ പരിഹസിച്ചിരുന്നില്ല.

ആരെയും പരിഹസിക്കാൻ മടിക്കാത്ത പ്രമോദ് പ്രശാന്തിനെ മാത്രം വെറുതെ വിട്ടിരിക്കുന്നു. പഠനത്തിൽ ഇരുവരും ഒരുപോലെ സമർത്ഥർ ആയിരുന്നു.

ആര് ആരെക്കാൾ സമർത്ഥരെന്ന് പറക വയ്യാത്തവിധം ക്ലാസ്സിലെ ഒന്നാം സ്ഥാനം അവർ മാറി മാറി പങ്കിട്ടിരുന്നു. ഒരു വിഷയത്തിൽ പ്രമോദിന് ഒന്നാം സ്ഥാനം കിട്ടിയാൽ മറ്റൊരു വിഷയത്തിൽ പ്രശാന്തിന് ആയിരിക്കും ഒന്നാം സ്ഥാനം.

സാധുവായ പ്രശാന്തും സമ്പന്നനായ പ്രമോദും തമ്മിലുള്ള സുഹൃദ്ബന്ധം നാളുകൾ ചെല്ലുന്തോറും കൂടുതൽ കൂടുതൽ ഉറപ്പുള്ളതായി ത്തീർന്നു. പ്രശാന്ത് വലിയ ഈശ്വരഭക്തനായിരുന്നു. പ്രമോദിന് ദൈവമെന്നും ദേവാലയമെന്നും കേൾക്കുന്നതു തന്നെ വെറുപ്പായിരുന്നു.

വിശ്രമസമയങ്ങളിൽ ആ സ്നേഹിതന്മാർ ഇരുവരും കൂടി ഏതെങ്കിലും മരത്തിലിരുന്ന് വാദപ്രതിവാദങ്ങളിൽ മുഴുകും. ദൈവം ഇല്ലായെന്ന് പ്രമോദ് വാദിക്കും. ഈ പ്രപഞ്ചം ആരും സൃഷ്ടിച്ചതല്ലെന്നും അതു താനേ ഉണ്ടായതാണെന്നും പ്രമോദ് പറയുമ്പോൾ പ്രശാന്ത് അതിനെ എതിർക്കും.

സൂര്യനേയും ചന്ദ്രനേയും അനന്തകോടി നക്ഷത്രങ്ങളേയും സൃഷ്ടിച്ചത് ഈശ്വരനാണെന്ന് പ്രശാന്ത് പറയും.

നദികളും സമുദ്രങ്ങളും പർവ്വതങ്ങളും എല്ലാം നിറഞ്ഞ സുന്ദരമായ ഈ ഭൂമിയെ സൃഷ്ടിച്ച ഈശ്വരനെക്കുറിച്ച് പ്രശാന്ത് വാചാലമായി സംസാരിക്കും. പ്രശാന്തിന്റെ വാദം പ്രമോദ് ഒരിക്കലും അംഗീകരിക്കില്ല. പക്ഷെ എത്രമാത്രം തർക്കിച്ചാലും അവർ തമ്മിൽ ഒരിക്കലും പിണങ്ങുകയില്ല.

ഒരു അവധിദിവസം പ്രശാന്ത് പ്രമോദിനെ തന്റെ ഭവനത്തിലേക്ക് ക്ഷണിച്ചു. കൂട്ടുകാരന്റെ ക്ഷണം പ്രമോദ് സ്വീകരിച്ചു.

കായൽത്തീരത്താണ് പ്രശാന്തിന്റെ വീട്. ചെറുതെങ്കിലും ഭംഗിയുള്ള ആ ഭവനം പ്രമോദിനു വളരെ ഇഷ്ടപ്പെട്ടു. കൊട്ടാരം പോലുള്ള എന്റെ ഭവനത്തെക്കാൾ എത്രയോ സുന്ദരമാണ് പ്രശാന്തിന്റെ കൊച്ചു വീട് പ്രമോദ് നിറഞ്ഞ ആഹ്ലാദത്തോടെ കൂട്ടുകാരനോടു പറഞ്ഞു.

പ്രശാന്തിന്റെ വീട്ടിൽ ഒരു വേലക്കാരൻ പോലും ഉണ്ടായിരുന്നില്ല. അവന്റെ അമ്മയും കൊച്ചു സഹോദരി ശാലിനിയും കൂടിയാണ് വീട്ടുവേലകളെല്ലാം ചെയ്യുക.

പ്രമോദിന് ഏറ്റവും ഇഷ്ടപ്പെട്ടത് പ്രശാന്തിന്റെ അച്ഛന്റെ പണി ശാലയായിരുന്നു. "ഉളിയും ചിന്തേരും വരകോലും കൊണ്ട് അത്ഭുതങ്ങൾ സൃഷ്ടിക്കുന്ന ഒരു മാന്ത്രികനാണ് പ്രശാന്തിന്റെ അച്ഛൻ" പ്രമോദ് സ്വയം പറഞ്ഞു.

മേശകൾ, കസേരകൾ, കട്ടിലുകൾ തുടങ്ങിയ വീട്ടുപകരണങ്ങൾ മാത്രമല്ല ധാരാളം കൗതുകവസ്തുക്കളും ആ പണിശാലയിലുണ്ടായിരുന്നു.

വീട്ടിത്തടികൊണ്ടുണ്ടാക്കിയ ഒരു മനോഹര ശില്പം പ്രമോദിനെ വളരെയേറെ ആകർഷിച്ചു. ഹായ്! ഈ ശില്പം എത്ര മനോഹരമായിരിക്കുന്നു. ഇതു പ്രശാന്തിന്റെ അച്ഛൻ നിർമ്മിച്ചതാണോ..." പ്രമോദ് ചോദിച്ചു.

"ഛേ! ഒരിക്കലുമല്ല. ഒരു തടിക്കഷണത്തിൽ നിന്ന് താനേയുണ്ടായ ശില്പമാണത്" പ്രശാന്ത് പറഞ്ഞു.

അത് പറയുമ്പോൾ പ്രശാന്തിന്റെ ചുണ്ടിൽ ഒരു മന്ദഹാസം വിടർന്നു നിന്നിരുന്നു. പ്രശാന്തിന്റെ മറുപടി കേട്ടപ്പോൾ പ്രമോദിനു കോപമടക്കാൻ കഴിഞ്ഞില്ല.

പ്രശാന്ത് തന്നെ പരിഹസിക്കയാണെന്നവൻ വിചാരിച്ചു. "പ്രിയപ്പെട്ട പ്രമോദ്! നദികളും കുന്നുകളും താഴ്വരകളും നിറഞ്ഞ സുന്ദരമായ ഈ ഭൂമി ആരും സൃഷ്ടിക്കാതെ താനെ ഉണ്ടായതാണെങ്കിൽ എന്തുകൊണ്ട് വീട്ടിത്തടിയിൽ നിന്ന് താനേ ഒരു ശില്പം ഉണ്ടായിക്കൂടാ."

പ്രശാന്തിന്റെ ചോദ്യത്തിനു മറുപടി പറയാൻ പ്രമോദിനു കഴിഞ്ഞില്ല. അവന് ഒരു പുതിയ വെളിച്ചം ലഭിച്ചു. സൂര്യനും ചന്ദ്രനും താനേ ഉണ്ടായതാണെന്ന വാദത്തിന് കഴമ്പില്ലെന്ന് പ്രമോദിനു ബോദ്ധ്യമായി. അന്നു മുതൽ പ്രമോദ് ഒരു ഈശ്വരവിശ്വാസിയായി.

പൂക്കളിലും പുഴകളിലും പൂനിലാവിലും എല്ലാം സ്നേഹ സ്വരൂപനായ ദൈവത്തിന്റെ സാന്നിദ്ധ്യം അവൻ അനുഭവിച്ചു.

കുഞ്ഞനുജന്മാരേ.... കുഞ്ഞനുജത്തിമാരേ.... സുന്ദരമായ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ച സർവ്വേശ്വരനെ നമുക്കു പാടി സ്തുതിക്കാം.



കെ. വി. മാമ്മൻ

# കോനാട്ട് ഏബ്രഹാം മല്പാന്റെ

## 20-ാം ചരമവാർഷികം

തലമുറകളായി പ്രസിദ്ധരായ സുറിയാനി മല്പാന്മാർക്കു ജന്മം നൽകി വരുന്ന പ്രശസ്തമായ പാമ്പാക്കുട കോനാട്ടു കുടംബത്തിൽ ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സഭാ-സാമൂഹിക വിദ്യാഭ്യാസ രംഗങ്ങളിൽ ഉന്നത സ്ഥാനത്തിരുന്നു വ്യക്തിമുദ്ര പതിപ്പിച്ച മലങ്കര മല്പാനും മുൻ വൈദിക ട്രസ്റ്റിയുമായ ഫാ. ഏബ്രഹാം കോനാട്ട് അന്തരിച്ച് ഈ മാർച്ച് രണ്ടിനു ഇരുപതു വർഷം തികഞ്ഞു. കഴിഞ്ഞ നൂറ്റാണ്ടിൽ മലങ്കര സഭ നേരിട്ട പ്രതിസന്ധികളിലും പ്രശ്നങ്ങളിലും പുരോഗമനപരമായ പ്രവർത്തനങ്ങളിലും വ്യക്തമായ ദിശാബോധത്തോടും ഉൾക്കാഴ്ചയോടും കൂടി ശക്തവും കാര്യക്ഷമവും അതേസമയം നിശ്ശബ്ദവുമായ സേവനം അനുഷ്ഠിച്ചു കടന്നുപോയ ആ വൈദിക ശ്രേഷ്ഠന്റെ മഹത്തായ മാതൃക ഇന്നു കൂടുതൽ അനുകരണീയമാകയാൽ അദ്ദേഹത്തെ മലങ്കരസഭയ്ക്ക് ഒരിക്കലും വിസ്മരിക്കാനാവില്ല.

മലങ്കര സഭയിൽ സമാധാനം ഉണ്ടാക്കാൻ തന്റെ ഗുരുവായ ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് പ. ഔഗേൻ ബാവ) നടത്തിയ ആത്മാർത്ഥമായ പരിശ്രമങ്ങളിൽ ഉത്തമദർശനത്തോടെ മുഴുകിയ ഏബ്രഹാം അച്ചൻ കഴിഞ്ഞ കാലങ്ങളിലെ വ്യക്തി നിഷ്ഠ പ്രധാനങ്ങളായ തർക്ക വിതർക്കങ്ങളുടെ അർത്ഥശൂന്യത മനസ്സിലാക്കി അർത്ഥവത്തായി പ്രതികരിക്കുകയും പ്രവർത്തിക്കുകയും ചെയ്തതിനാൽ സഭയ്ക്കു വടക്കൻ പ്രദേശങ്ങളിൽ ഉണ്ടായ ഉത്തേജനവും ഉത്സാഹവും ഉയർച്ചയും ഇന്നത്തെ തലമുറ ഓർമ്മിക്കുന്നുണ്ടാവും. യഥാർത്ഥത്തിൽ അവ പല ഗവേഷണങ്ങൾക്കും അർഹമാണ് കുലീനമായ സൽപെരുമാറ്റത്തിന്റെയും ബഹുമുഖ സിദ്ധികളുടെയും പിൻബലത്തോടെ ഫാ. ഏബ്രഹാം 1958-ലെ സമാധാന പുനസ്ഥാപനത്തെ തുടർന്നു രൂപവൽക്കരിച്ച സഭാ മാനേജിംഗ് കമ്മറ്റിയിലും പ്രഗല്ഭരായ വ്യക്തികളെ ഉൾക്കൊള്ളിച്ചു സംഘടിപ്പിച്ച സഭാ പ്ലാനിംഗ് കമ്മറ്റിയിലും അംഗമായിരുന്നുകൊണ്ടു മരണം വരെ ഫലപ്രദമായ സേവനങ്ങളാണു ചെയ്തത്. പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവ അച്ചനു "മലങ്കര മല്പാൻ" സ്ഥാനം നൽകിയപ്പോൾ അതു അർഹിക്കുന്ന വ്യക്തിക്കു ലഭിച്ച ഒരു അംഗീകാരവും അനുപമമായ ബഹുമതിയുമായിരുന്നു മലങ്കര മല്പാൻ പദവിയും മലങ്കര സഭാ വൈദിക ട്രസ്റ്റി സ്ഥാനവും അച്ചൻ വഹിച്ചപ്പോൾ അത്തരം സ്ഥാപനങ്ങൾക്കാണു കൂടുതൽ മാന്യത കൈവന്നതെന്നു സ്ഥാപിക്കാൻ പ്രയാസമില്ല.

**"മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന മല്പാച്ചന്റെ പുസ്തകം മാർത്തോമ്മായെ വെട്ടിനിരത്തിയവരുടെ അനുയായികൾക്കുപോലും ഇന്നൊരു മാർഗ്ഗദീപമാണ്.**

മല്പാനച്ചൻ പ്ലാനിംഗ് കമ്മറ്റി അംഗമായിരിക്കുമ്പോഴാണു മലങ്കരസഭാ മെഡിക്കൽ മിഷൻ രൂപവൽക്കരണം സംബന്ധിച്ച ചർച്ചകൾ നടക്കുന്നതും കോലഞ്ചേരി മിഷൻ ആശുപത്രി എന്ന ആശയം പ്രായോഗിക മാകുന്നതും എന്നും ഇവിടെ ഓർക്കേണ്ടതുണ്ട്.

സഭയുടെ അന്യൂനമായ ആരാധനകൾ സംബന്ധിച്ച ആധികാരിക അറിവിന്റെ വറ്റാത്ത ഉറവിടമായിരുന്ന മല്പാനച്ചൻ സഭാ സാഹിത്യത്തെ പരമാവധി പരിപോഷിപ്പിച്ച കാര്യം നന്ദിയോടെ മാത്രമേ അനുസ്മരിക്കാവൂ. പണ്ഡിതന്മാരുടെ പ്രശംസ പിടിച്ചു പറ്റിയ "സുവിശേഷങ്ങളുടെ വ്യാഖ്യാന പുസ്തകം" കൂടാതെ മാത്തൻ മല്പാൻ തുടങ്ങി വച്ച വേദപുസ്തക തർജ്ജമ പ. ഔഗേൻ ബാവായുടെ മേൽനോട്ടത്തിൽ പ്രസിദ്ധീകരിച്ചു. ആണ്ടുതക്സ, വി. കുർബാന തക്സ, കൂദാശ ക്രമങ്ങൾ, ശവസംസ്ക്കാര ക്രമം, ശ്ഹീമ നമസ്ക്കാരം നോമ്പിലെ നമസ്ക്കാരം, വൈദികരുടെ ശവസംസ്ക്കാര ക്രമം, കന്തീലാ ക്രമം എന്നിവ സുറിയാനിയിൽ നിന്നു തർജ്ജമ ചെയ്യുകയും സഭാ കവി സി. പി. ചാണ്ടിയെ ചുമതലപ്പെടുത്തി ഉചിതമായ പദ്യങ്ങൾ രചിപ്പിക്കുകയും ചെയ്തത് വില മതിക്കാനാവാത്ത ഒരു വലിയ സേവനമാണ്. സർവ്വോപരി മറ്റാരും ഇതുവരെ കൈവരിച്ചിട്ടില്ലാത്ത പെങ്കീസാ പുസ്തകം സുറിയാനിയിൽ എഡിറ്റു ചെയ്തു പ്രസിദ്ധീകരിച്ചതും മല്പാനച്ചനാണ്. ഹൂദായ കാനോൻ മലങ്കര സഭയ്ക്കു പ്രസക്തമല്ലന്നു പറഞ്ഞു 10 അദ്ധ്യായം തർജ്ജമ ചെയ്ത ശേഷം പരിഭാഷ എഴുതി. 1971-ൽ ചില ഉന്നത സ്ഥാനികൾ നിക്ഷിപ്തതാല്പര്യത്തോടുകൂടി സഭയിൽ അനാവശ്യമായ ഭിന്നതകൾക്കു വഴി മരുന്നിട്ടപ്പോൾ കാതോലിക്കേറ്റിന്റെ ഉറങ്ങാത്ത കാവൽഭടൻ എന്ന നിലയിൽ വടക്കൻ പ്രദേശങ്ങളിൽ മല്പാനച്ചൻ വൈദികർക്കും അവൈദികർക്കും വേണ്ടി ക്ലാസ്സുകൾ നടത്തുകയും ഒട്ടധികം സ്ഥലങ്ങളിൽ വിശദീകരണ യോഗങ്ങൾ സംഘടിപ്പിക്കുകയും ചെയ്തുകൊണ്ടു സഭാംഗങ്ങളെ ശരിയായ അടിസ്ഥാനത്തിൽ ഉറപ്പിച്ചു നിറുത്തി. വടക്കൻ പ്രദേശങ്ങളിലെ പ്രമുഖരായ വൈദികരിൽ ഭൂരിഭാഗവും മല്പാനച്ചന്റെ നിലപാടുകൾക്കു അടിവരയിട്ടു കൊണ്ടു കാതോലിക്കേറ്റിന്റെ കീഴിൽ നിലയുറപ്പിച്ചു എന്നതും ആധുനിക ചരിത്രം മാത്രം. "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന മല്പാച്ചന്റെ പുസ്തകം മാർത്തോമ്മായെ വെട്ടിനിരത്തിയവരുടെ അനുയായികൾക്കുപോലും ഇന്നൊരു മാർഗ്ഗദീപമാണ്. 203-ാം നമ്പർ കല്പനയിൽ അടങ്ങിയിരിക്കുന്ന അല്പത്വത്തെ തുറന്നു കാട്ടിക്കൊണ്ടു പാത്രിയർക്കീസിന് മല്പാനച്ചൻ അയച്ച



# വിശ്വാസപാഠം

## സഭയിൽ ആചാരാനുഷ്ഠാനങ്ങളുടെ ആവശ്യകത എന്ത്?

**- രാജു വർഗ്ഗീസ്, മുതുകുളം**

ആചാരാനുഷ്ഠാനങ്ങൾ ഇല്ലെങ്കിൽ സഭയുടെ ജീവൻ നിലനിർത്തുന്നത് പിന്നെങ്ങനെയാണ്? ആചാരനുഷ്ഠാനങ്ങൾ വേണ്ട എന്ന് കുറ്റം പറഞ്ഞു നടന്നവരൊക്കെ ഇപ്പോൾ ഒളിഞ്ഞും തെളിഞ്ഞും ഇതൊക്കെ തുടങ്ങിയ കഥകൾ രാജു കേൾക്കാറില്ലേ? മനുഷ്യജീവിതം തന്നെ ആചാരാനുഷ്ഠാനങ്ങളാൽ സമ്പന്നമല്ലേ? നമ്മുടെ കർത്താവും പ. കന്യകമറിയാമും വിശുദ്ധരുമൊക്കെ ശ്രദ്ധാപൂർവ്വമായ ആചാരാനുഷ്ഠാനങ്ങൾ നടത്തിയവരാണെന്നതു വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ! പ. കന്യകമറിയാം യഹൂദ ന്യായപ്രമാണം അക്ഷരം പ്രതി പാലിച്ച് ശുദ്ധീകരണ കാലം ആചരിച്ചു. ശുദ്ധീകരണകാലം തികഞ്ഞപ്പോൾ യേശുവിനേയും കൊണ്ട് ദേവാലയത്തിൽ വന്ന് യാഗ വഴിപാടുകൾ സമർപ്പിച്ചു. ദേവാലയാരാധനകളിലും പെരുന്നാളുകളിലും ശുഷ്ക്കാന്തിയോടെ സംബന്ധിച്ചു. യേശുക്രിസ്തുവും മാതാപിതാക്കളുമൊത്ത് പതിവുപോലെ പെരുന്നാളുകൾക്ക് പോയി (ലൂക്കോ. 2:24)

വിരിച്ചൊരുക്കിയ വൻമാളികയിൽ പെസഹാ ഒരുക്കുവാൻ കർത്താവ് കല്പിച്ചു. വിരിച്ചൊരുക്കുകയെന്നത് യഹൂദ ആചാര മര്യാദയാണ്. അപ്പവും വീഞ്ഞും കർത്താവ് ബലിക്ക് ഉപയോഗിച്ചത് മൽക്കീസദേക്കിന്റെ ക്രമപ്രകാരമുള്ള സ്തോത്രബലിയുടെ ആചാരമാണ്. കർത്താവ് ശിഷ്യന്മാരുടെ കാൽകഴുകിയത് യഹൂദ ആചാരമാണ്. മറിയം വന്ന് കർത്താവിന്റെ കാലിൽ സുഗന്ധ തൈലം പൂശിയപ്പോൾ കർത്താവ് അത് നിരസിച്ചില്ല.

കർത്താവിന്റെ കല്ലറയ്ക്കൽ സുഗന്ധ ദ്രവ്യവും കൊണ്ട് സ്ത്രീകൾ പോയത് മതാചാരമാണ്. മരിച്ചയാളിന്റെ കല്ലറയ്ക്കൽ പ്രാർത്ഥിക്കാൻ പോകുന്നതും യഹൂദാചാരമാണ്. കർത്താവ് ലാസറിന്റെ കല്ലറയിൽ പോയി കരഞ്ഞു പ്രാർത്ഥിച്ചതറിയാമല്ലോ! കർത്താവ് പ്രാർത്ഥിച്ചതുപോലെ മരിച്ചവരുടെ ഉയർപ്പിനു വേണ്ടി നാമും പ്രാർത്ഥിക്കണം.

പുരോഹിതനെ കാണിച്ച് ശുദ്ധീകരണത്തിനുള്ള വഴിപാട് അർപ്പിക്കണം (ലൂക്കോ. 5:14) കൈവയ്പ് നടത്തുന്നതും (2 തിമോ. 1:16) നേർച്ച നേരുന്നതും തല മുണ്ഡനം ചെയ്യുന്നതും (അപ്പോ. പ്രവൃ. 18:18) ആചാരാനുഷ്ഠാനങ്ങളാണ്. ദീപവും ധൂപവും പൗരാണിക കാലം മുതൽ തന്നെ സഭ ആരാധനയ്ക്ക് ഉപയോഗിക്കുന്നു (വെളി. 6:9,10). കർമ്മാനുഷ്ഠാനങ്ങളെയല്ല, തെറ്റായി ജീവിക്കുന്ന വ്യക്തികളെയാണ് കർത്താവ് ശാസിക്കുന്നത് (ലൂക്കോ. 11:42). സഭയുടെ നോമ്പനുഷ്ഠാനങ്ങളിലും മറ്റ് വിശ്വാസാചാര പാരമ്പര്യങ്ങളിലും സഭാംഗങ്ങൾ പരിപൂർണ്ണ ശ്രദ്ധയും തീഷ്ണതയും കാണിക്കണം.

എം. വി./ജെ.പി.

---

തുറന്ന കത്തും അനിഷേധ്യമായ ചരിത്ര രേഖകളുടെ ശക്തമായ അടിസ്ഥാനത്തിൽ രചിച്ച ഒട്ടധികം ലേഖനങ്ങളും ചരിത്ര പ്രധാനമാണ്.

പാമ്പാക്കുട പഞ്ചായത്തു പ്രസിഡന്റായിരുന്നു സേവനം ചെയ്യണമെന്നു നാട്ടുകാരുടെ ആഭ്യർത്ഥനയും നിർബന്ധവും മൂലം തന്റെ സഭാപരമായ ബഹുമുഖ പ്രവർത്തനങ്ങൾക്കിടയിൽ ആ ചുമതലയും ദീർഘകാലം ആരെയും വെറുപ്പിക്കാതെ കാര്യക്ഷമമായി നിർവഹിച്ചു. പാമ്പാക്കുട സർക്കാർ ആശുപത്രി, എ. റ്റി. എം.എ ം. സ്ക്കൂൾ പഞ്ചായത്ത് ഓഫീസ് ബിൽഡിംഗ്, മാർക്കറ്റ്, മൃഗാശുപത്രി, വൈദ്യുതി- ടെലിഫോൺ ഓഫീസുകൾ മുതലായവ മല്പാനച്ചന്റെ ഭരണകാലത്തുണ്ടായ ചില പ്രധാന നേട്ടങ്ങളാണ്.

മുപ്പതുവർഷം കൊണ്ട് ഞാൻ രചിച്ച പ. ഔഗേൻ ബാവ എന്ന ജീവചരിത്ര പുസ്തകത്തിന്റെ കൈയെഴുത്തു പ്രതി പാമ്പാക്കുട വലിയപള്ളി മുറിയിൽ വച്ചു വായിച്ച ശേഷം അദ്ദേഹം എഴുതി തന്ന അവതാരിക തന്റെ ഗുരുവിനെപ്പറ്റിയുള്ള ഒരു കറയറ്റ വിലയിരുത്തൽ മാത്രമല്ല; സഭയുടെ ആധുനിക പ്രശ്നങ്ങളെപ്പറ്റിയും കാതോലിക്കേറ്റിന്റെ അന്യൂനമായ സ്ഥാനത്തേപ്പറ്റിയുമുള്ള ഒരു ചരിത്ര ഗവേഷണ പഠനം കൂടിയാണ്. എന്റെ പുസ്തകത്തിനു 100 മാർക്കും ലഭിക്കാൻ സഹായിച്ചത് അതിശ്രദ്ധേയവും അതുല്യവുമായ ആ അവതാരികയാണെന്നു പറയുന്നതിൽ സന്തോഷമുണ്ട്. ഒരു യുവാവായിരുന്ന എന്നെ ആത്മാർത്ഥതയിൽ ചാലിച്ച വാക്കുകളിൽ അഭിനന്ദിക്കുകയും വിഭവ സമൃദ്ധമായ ലഞ്ചു നൽകി സന്തുഷ്ടനാക്കി യാത്രയയച്ചതും ഇന്നലെ നടന്ന സംഭവം പോലെ ഞാനോർക്കുന്നു. പ്രഗല്ഭനായ മല്പാനച്ചന്റെ പ്രശസ്ത പുത്രനും വൈദിക സെമിനാരി പ്രൊഫസറും എന്റെ ഇളയ സഹോദര സ്ഥാനിയുമായ ഫാ. ജോൺസ് ഏബ്രഹാം കോനാട്ട് മുൻ ഗാമികളായ കോനാട്ട് മല്പാന്മാരുടെ വംശ വിശുദ്ധിയും പാണ്ഡിത്യവും കുലീനത്വവും കളങ്കലേശമെന്യെ പരിരക്ഷിക്കുന്നു എന്ന വസ്തുത ഏബ്രഹാം മല്പാനച്ചന്റെ ഈ ഇരുപതാം ചരമവാർഷിക വേളയിൽ സാഭിമാനം പറയാൻ ഞാൻ ആഗ്രഹിക്കുന്നു. ❖



വേണ്ടിയുള്ള സഹന സമരത്തെ അനുകൂലിക്കുകയും ആവുന്നത്ര സഹായിക്കുകയും ചെയ്യണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു. കോടതി വിധികൾക്കും നീതിന്യായ വ്യവസ്ഥകൾക്കും എതിരായി മലങ്കര സഭയെ ഇനിയും വിഭജിക്കുവാൻ കൂട്ടു നിൽക്കരുതേ എന്നതാണ് മലങ്കര സഭയ്ക്ക് ഗവൺമെന്റിനോട് ആദരപൂർവ്വം നടത്തുവാനുള്ള അഭ്യർത്ഥന. കാരണം ഇരുവിഭാഗങ്ങളിലെയും ബഹുഭൂരിപക്ഷം വിശ്വാസികളും ആഗ്രഹിക്കുന്നത് മലങ്കര സഭയുടെ യോജിപ്പാണ്. മലങ്കര സഭാംഗങ്ങളായ കേരളത്തിലെ വലതുപക്ഷ ഇടതുപക്ഷ രാഷ്ട്രീയ പ്രവർത്തകർക്കും അവരവരുടെ രാഷ്ട്രീയ ഭാവി ഭാസുരമാകുന്നത് മലങ്കരസഭയുടെ വിഭജനത്തിലൂടെയല്ല പ്രത്യുതാ യോജിപ്പിലൂടെയാണ് എന്ന സത്യം മറക്കരുത്. അതുകൊണ്ട് കേരളത്തിലെ ഭരണ പ്രതിപക്ഷ കക്ഷികളിൽ നിന്ന് മലങ്കര സഭയുടെ യോജിപ്പിനു വേണ്ടിയുള്ള പരിശ്രമങ്ങൾ ഞങ്ങൾ പ്രതീക്ഷിക്കുന്നു.

**മലങ്കര സഭയുടെ നിർദ്ദേശങ്ങൾ**

1. സംരക്ഷണം നൽകണം

1912-ൽ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെയും 1934-ൽ ഭരണഘടന നിലവിൽ വന്നതിന്റെയും പിന്നീട് 1958-ലും, 1995-ലും ഉണ്ടായ ബ. സുപ്രീം കോടതി വിധിയുടെയും അടിസ്ഥാനത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാഗമായിരുന്ന സ്ഥാപനങ്ങളും, പള്ളികളും നിർബാധം തുടരണം എന്നതല്ലാതെ അർഹതയില്ലാത്തതൊന്നും പിടിച്ചെടുക്കുവാൻ ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നില്ല. അങ്ങനെ പിടിച്ചെടുക്കുവാൻ ശ്രമം നടത്തിയതിന്റെ ഒരു തെളിവും ആർക്കും ചൂണ്ടിക്കാണിക്കാൻ കഴിയില്ല. എന്നാൽ ഈ സഭാംഗങ്ങളായി തങ്ങളുടെ പൂർവ്വിക ദേവാലയത്തിലും, സെമിത്തേരിയിലും മറ്റും ആരാധനാവശ്യങ്ങൾ നിർവ്വഹിച്ച് വരുന്നവർക്ക് അത് നിഷേധിക്കുന്നത് വിഘടിത വിഭാഗമാണ്. പുതിയ സഭയും പുതിയ ഭരണഘടനയും വിദേശമേൽക്കോയ്മയും സ്വീകരിച്ചിരിക്കുന്ന വിഘടിത വിഭാഗമാണ് ഈ പുതിയ അവസ്ഥയിൽ തങ്ങൾക്ക് അർഹതയില്ലാത്തതിന് കൈയ്യേറൽ ശ്രമങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നത്. പ്രസ്തുത സാഹചര്യത്തിൽ കോടതി വിധികൾക്കനുസരിച്ച് അർഹമായ അവകാശങ്ങൾ ക്രമീകരിച്ചു തരുവാൻ ബഹു. ഗവൺമെന്റ് മലങ്കര സഭയെ സഹായിക്കണം.

**2. സുപ്രീം കോടതി വിധി വരെ കാത്തിരിക്കണം**

ഏകദേശം നാലഞ്ചു മാസങ്ങൾക്കകം ഇപ്പോൾ സുപ്രീം കോടതിയിൽ നിലവിലിരിക്കുന്ന കേസുകൾ അവസാനിക്കും അതിനുശേഷം ഗവൺമെന്റിന്റെ നേതൃത്വത്തിൽ അനുരഞ്ജനത്തിനുള്ള ശ്രമങ്ങൾ നടത്തണം. ശരിയും തെറ്റും നീതിയും അനീതിയും സംബന്ധിച്ചുള്ള തീർപ്പാണല്ലോ കോടതികൾ ചെയ്യുന്നത്. മലങ്കര സഭയെ സമുദായ കേസിലേക്ക് വലിച്ചിഴച്ചത് 1938-ൽ പാത്രിയർക്കീസ് വിഭാഗം കൊടുത്ത കേസിലൂടെയാണ്. ആ കേസ് ജില്ലാ കോടതിയിൽ തള്ളിയപ്പോൾ, അതിന് അപ്പീൽ അതേ വിഭാഗം തന്നെ കൊടുത്തതോടെയാണ് സഭാ പ്രശ്നത്തിൽ കേസുകളുടെ നീണ്ടനിര ഉണ്ടാകുന്നത്. കേസുകളിലേക്ക് കൊണ്ട് ചെന്നെത്തിച്ചിട്ട്, കേസുകളുടെ തീരുമാനത്തെ അംഗീകരിക്കാതിരിക്കുന്നതും കേസുകൾ മനഃപൂർവ്വം നീട്ടിവയ്ക്കുന്നതുമായ ഒരു തന്ത്രമാണ് വിഘടിത വിഭാഗം സ്വീകരിച്ചിരിക്കുന്നത്. ഏതായാലും, തങ്ങൾ വലിച്ചിഴയ്ക്കപ്പെട്ട വ്യവഹാര വിഷയങ്ങളിൽ അന്തിമതീർപ്പ് പരമോന്നത നീതിപീഠത്തിൽ നിന്നുണ്ടാകുവാൻ ഓർത്തഡോക്സ് സഭ ക്ഷമയോടെ കാത്തിരിക്കുന്നത് കേസുകളോടുള്ള മമതകൊണ്ടല്ല, നീതിയെവിടെ എന്ന് ജനസാമാന്യത്തിനു ബോധ്യപ്പെടുവാനാണ്.

**3. തൽസ്ഥിതി തുടരണം**

സുപ്രീം കോടതിയിൽ കേസ് തീർപ്പാകുന്നതുവരെ കൈവശത്തിലിരിക്കുന്ന പള്ളികളിലും സ്ഥാപനങ്ങളിലും അവരവർ ഭരണം നടത്തുകയും പരസ്പര കയ്യേറ്റ ശ്രമങ്ങൾ നടത്താതിരിക്കുകയും ചെയ്യണം നിലവിലിരിക്കുന്ന തൽസ്ഥിതി (സ്റ്റാറ്റസ്കോ) തുടരുന്നതിന് ഗവൺമെന്റ് ഇരു വിഭാഗങ്ങളേയും സഹായിക്കണം.

സഭാ പ്രശ്നം ഉണർത്തുന്ന ധാർമ്മിക ചർച്ചകളിൽ അന്തർഭവിച്ചിരിക്കുന്ന മത വിശ്വാസം, സ്നേഹം, ക്ഷമ, മുതലായവയുടെ പ്രസക്തി സംബന്ധമായ കാര്യങ്ങളിലും ക്രൈസ്തവ സാക്ഷ്യത്തെക്കുറിച്ചുള്ള ചോദ്യങ്ങളിലും മലങ്കര ഓർത്തഡോക്സ് സഭ തുറന്ന സമീപനം സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നു. പ്രത്യേകമായോ, പരോക്ഷമായോ മറ്റുള്ളവർക്ക് ബുദ്ധിമുട്ടുകൾ ഉണ്ടാക്കുന്നതും, മതത്തെ പൊതുവായും യേശു ക്രിസ്തുവിന്റെ സന്ദേശത്തെ പ്രത്യേകമായും കളങ്കപ്പെടുത്തുന്നതുമായത് സംഭവിച്ചിട്ടുള്ളതിൽ ദുഃഖിക്കുകയും ക്ഷമചോദിക്കുകയും ചെയ്യുന്നു. അക്രമമാർഗ്ഗങ്ങളിൽ നിന്ന് ഒഴിഞ്ഞു നിൽക്കാനാണ് സഭയെന്നും നീതിന്യായമാർഗ്ഗങ്ങൾ തേടിയിട്ടുള്ളത്. അപ്പോഴും ഈ ദേശീയ സഭയെ ഇപ്രകാരം വലിച്ചിഴയ്ക്കുന്ന ബാഹ്യവും ആഭ്യന്തരവുമായ ശക്തികളോട് സഹതാപമാണ് തോന്നുന്നത്.

വിഘടിത വിഭാഗം കാതോലിക്ക ബസ്സേലിയോസ് തോമസ് പ്രഥമൻ തിരുമേനിയോട് ആദരപൂർവ്വം അഭ്യർത്ഥിക്കുന്നത്... സ്വന്തം സഹോദരന്മാർ തമ്മിൽ കലഹിച്ചു... പോലീസ് മർദ്ദനമേറ്റു. അനവധി പുരാതന ദേവാലയങ്ങൾ മാറാല കേറി നശിക്കുന്നു. വിശ്വാസികൾ മനം മടുത്ത് ഇതര സഭകളിലേക്ക് ചേക്കേറുന്നു.... 1973-ൽ ആരംഭിച്ച നിയമലംഘനത്തിന്റെ പരിണിത ഫലങ്ങൾ! .... നമുക്കിത് അവസാനിപ്പിക്കാം, സുപ്രീംകോടതി വിധി വരുന്നതുവരെ അവിടുന്ന് ദയവു ചെയ്ത് ഇനിയും പ്രാർത്ഥനയുടെ പേര് പറഞ്ഞ് കയ്യേറ്റ ശ്രമങ്ങൾ നടത്തരുത്. അങ്ങയിൽ നിന്ന് അപ്രകാരം ഉണ്ടാകാതിരുന്നാൽ അവിടുത്തെ കൈവശത്തിൽ ഇപ്പോളിരിക്കുന്ന ഒരു ദേവാലയത്തിലും സ്ഥാപനത്തിലും യാതൊരുവിധ കൈയ്യേറ്റ ശ്രമങ്ങളും മലങ്കരസഭ നടത്തുകയില്ല എന്ന് ഉറപ്പു തരുന്നു. അങ്ങയുടെ മുൻഗാമിയായ ശ്രേഷ്ഠ കാതോലിക്ക പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി ആഗ്രഹിച്ചതുപോലെ, മലങ്കരസഭയിലെ ബഹുഭൂരിപക്ഷം അംഗങ്ങളും ആഗ്രഹിക്കുന്നതുപോലെ മലങ്കരസഭയുടെ യോജിപ്പിനായി അവിടുന്ന് ശ്രമിക്കും എന്ന് പ്രതീക്ഷിക്കുന്നു.





# പള്ളി നർമ്മങ്ങൾ

## സന്ദർഭോചിതം

വർഗ്ഗീസ് സാർ പരമഭക്തനാണ്

ഓർത്തഡോക്സിയുടെ മുൻനിരവക്താവ്. സ്വന്തം സഭയെ ആരെങ്കിലും ദുഷിക്കുന്നതു കേട്ടാൽ അദ്ദേഹത്തിന്റെ രക്തം തിളയ്ക്കും ചെറുപ്പത്തിന്റെ ഉന്മേഷം നാൾതോറും.

ആരാധനാ സംഗീതത്തിലെ അവസാന വാക്ക്

സന്ദർഭോചിത ഗീതങ്ങൾ നിമിഷങ്ങൾകൊണ്ട് പിറക്കുന്നു

ഒരുദാഹരണം

വാഹന കൂദാശയിൽ വെള്ളം തളിച്ച ശേഷം ചുറ്റും ധൂപവുമായ് നിങ്ങിയപ്പോൾ വർഗ്ഗീസ് സാർ പാടി

"മാതാവും ശുദ്ധന്മാരും
അർത്ഥിക്കും മദ്ധ്യസ്ഥതയാൽ
വാഴ്വൻപോടീ വണ്ടിയ്ക്കും
വണ്ടിക്കാരന്നും നൽ–ക"

നീട്ടിയങ്ങ് നിർത്തി – ശുഭം

* * * * *

## നേരത്തേ പറയേണ്ടേ...

പോലീസ് ലാത്തി വീശിയ ദിനം

വൈകുന്നേരം ധൃതഗതിയിൽ കൂടിയാലോചനകൾ നടക്കുന്ന ഒരു പള്ളി. നാളെ ഹർത്താൽ വേണം, പ്രകടനം വേണം അച്ചന്മാരെ വിളിച്ചു കൂട്ടണം ഫോൺവിളി തുടങ്ങി. കുറെപ്പേരെ വിളിച്ചറിയിച്ച ശേഷം മറ്റൊരു ഫോണിലേക്ക് പ്രവേശിച്ചു ഇങ്ങനെ ഉപസംഹരിച്ചു "നാളെ ഹർത്താലാണ് പ്രതിഷേധ റാലിയുമുണ്ട് അച്ചൻ വരണം."

അച്ചന്റെ മുഖമിരുണ്ടു (കാണാൻ പറ്റിയില്ല പക്ഷേ അറിയാം)

"നിങ്ങക്കൊക്കെ പണ്ടേയുള്ള സൂക്കേടാ...
ഇതൊക്കെ തക്കാല സമയത്താണോ പറയുന്നത്
ഇച്ചിരി നേരത്തെ പറയേണ്ടേ... അല്ല പിന്നെ"

ഞാൻ ഇ.കാ.മൂ ഇരുന്നുപോയി (ഇതി കർത്തവ്യതാമൂഢനെന്ന് പുസ്തക ഭാഷ).

*ടിപ്പി*



# ശീമക്കാരുടെ ഇടവക... *19–ാം പേജിൽ നിന്നു തുടർച്ച...*

ഹോട്ടൽ മുറിയിൽ മരണപ്പെടുന്നത്.

ഈ സാഹചര്യത്തിൽ കാലിഫോർണിയയിലെ ജനത്തിന് വൈമനസ്യത്തോടെ എങ്കിലും പാത്രിയർക്കീസും മാർ ഔഗേനും ആയിട്ടുള്ള എല്ലാ ബന്ധങ്ങളും വിഛേദിക്കേണ്ടിവന്നു. പള്ളിയും സ്വത്തുക്കളും മെത്രാന്റെ പേരിൽ എഴുതിയതായിരുന്നു. ഇവിടെ നടക്കുന്നതുപോലെ കയ്യേറ്റത്തിനൊന്നും അവർ തുനിഞ്ഞില്ല. 2006 ജനുവരി 14–ാം തീയതി സ്രൂഗിലെ മാർ യാക്കോബിന്റെ നാമത്തിൽ പുതിയ ഇടവക രൂപീകൃതമായി. ഇത് അവരെ സംബന്ധിച്ചിടത്തോളം വളരെ വേദനാജനകമായ കാര്യമായിരുന്നു എങ്കിലും അനിവാര്യമായിരുന്നു. ഇവർ, വെസ്റ്റ് സിറിയക് വിശ്വാസം, പാരമ്പര്യം, ദൈവശാസ്ത്രം, ആരാധന എന്നിവ കാത്ത് സംരക്ഷിക്കും എന്നും കത്തോലിക്ക, പ്രൊട്ടസ്റ്റന്റ് സഭകളിൽ ചേരില്ല എന്നും, പാത്രിയർക്കീസിന്റെ മേൽക്കോയ്മ നിരസിക്കുന്നു എന്നും, മലങ്കര സഭയുമായി ബന്ധപ്പെട്ട് ആത്മീയ, ആവശ്യങ്ങൾ നിറവേറ്റാൻ ശ്രമിക്കും എന്നും പ്രഖ്യാപിച്ച് ഒരു സ്വതന്ത്ര്യ ഇടവകയായി രജിസ്റ്റർ ചെയ്തു. തോമസ് പ്രഥമൻ കാതോലിക്ക ഇവിടം സന്ദർശിച്ച് വികാരിയുടെ മനം തിരിക്കാൻ ശ്രമിച്ചു എങ്കിലും അവർ വഴങ്ങിയില്ല. സ്വന്തമായുണ്ടായിരുന്ന പള്ളി നഷ്ടപ്പെട്ടതിൽ അവിടെയുള്ള ട്രിനിറ്റി ലൂഥറൻ പള്ളിയിൽ ആരാധന നടത്താൻ ക്രമീകരണമുണ്ടാക്കി. പുതിയ ദൈവാലയം വാങ്ങാനുള്ള ശ്രമം ആരംഭിച്ചു കഴിഞ്ഞു.

അവരുടെ ഇടവകയുടെ 2007 ജനുവരിയിൽ നടക്കുന്ന ഒന്നാം വാർഷികത്തിൽ സംബന്ധിക്കാനും ഏതാനും സ്ഥിര ശെമ്മാശ സ്ഥാനികൾക്ക് പട്ടം കൊടുക്കുവാനും ഗായക സംഘത്തിലെ അംഗങ്ങൾക്ക് കൈവെപ്പ് നൽകുവാനും ഇക്കഴിഞ്ഞ നവംബറിൽ എന്നെ ക്ഷണിച്ചു. പ. ബാവാ തിരുമേനിയുടെ അനുവാദം ചോദിക്കുകയും സന്തോഷത്തോടെ അദ്ദേഹം അത് അനുവദിക്കുകയും ചെയ്തു.

കുവൈറ്റിൽ വച്ച് നടന്ന ഗൾഫ് ഓർത്തഡോക്സ് യൂത്ത് കോൺഫറൻസിൽ സംബന്ധിച്ച ശേഷം ഞാൻ 2007 ജനുവരി 6–ാം തീയതി അമേരിക്കയിലേക്ക് പോയി. 7–ാം തീയതി ലോസ് ആഞ്ചൽസിൽ എത്തുകയും അന്ന് അവർ വാടകക്ക് എടുത്ത് വി. കുർബ്ബാന നടത്തുന്ന ബർബാങ്ക് ട്രിനിറ്റി ലൂഥറൻ പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുകയും അതോടൊപ്പം ദനഹാ ശുശ്രൂഷ നടത്തുകയും ചെയ്തു. ഗായക സംഘത്തിന് (സംറോനീതോ) കൈവെപ്പ് നൽകൽ ചടങ്ങും നടന്നു.

തുടർന്നുള്ള ഒരാഴ്ച ഞാൻ അവിടത്തെ ആളുകളുമായി ആശയവിനിമയം നടത്തുകയും ഇടവക കമ്മറ്റിയിൽ സംബന്ധിക്കുകയുംചെയ്തു. ജനുവരി 14–ാം തീയതി അവർക്കുവേണ്ടി വീണ്ടും വി. കുർബ്ബാന അർപ്പിക്കുകയും ഒരു പൂർണ്ണ ശെമ്മാശൻ, മൂന്ന് യൗഫദ്യക്നൊ, നാല് കോറൂയോ, പന്ത്രണ്ട് സമ്റോനോ എന്നിവർക്ക് പട്ടം നൽകുകയും ചെയ്തു. ഈ ശുശ്രൂഷകളിൽ ലോസ് ആഞ്ചൽസിലെ മലങ്കര ഓർത്തഡോക്സ് ഇടവകയിലെ വികാരി ബ. യോഹന്നാൻ പണിക്കർ അച്ചനും ഒരു സംഘം ഇടവകക്കാരും സംബന്ധിച്ചിരുന്നു. നാട്ടിലേക്ക് തിരികെ പോരുമ്പോൾ ന്യൂയോർക്കിൽ വച്ച് അഭി. നിക്കലാവോസ് മെത്രാപ്പോലീത്തായെ കണ്ട് നടന്ന കാര്യങ്ങൾ അറിയിക്കുകയുണ്ടായി. ഇതിനിടക്ക് തന്നെ അഭി. നിക്കലാവോസ് തിരുമേനി അഭി. ബർണബാസ് തിരുമേനിയോട് പുതിയ മിഷന്റെ കാര്യം പറഞ്ഞിരുന്നു. "ഇത് തീർച്ചയായും പാത്രിയർക്കീസിന് ഒരു പ്രഹരമായിരിക്കും" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

ഈ ഇടവക പല കാരണങ്ങളാൽ വളരുവാനും കൂടുതൽ ഇടവകകൾ ഇവരോടൊപ്പം ചേരുവാനും സാദ്ധ്യത ഉണ്ട്. എന്നാൽ നമുക്ക് പാത്രിയർക്കീസിൽ നിന്നും ഉണ്ടായ സമീപനം ആവർത്തിക്കാൻ നമുക്ക് കഴിയില്ല. മറിച്ച് അപകട സന്ദർഭത്തിലെ സഹായിയുടെ കടമ മാത്രമായിരിക്കണം നാം നിർവ്വഹിക്കുന്നത്. അവർ സ്വയം പര്യാപ്തത കൈവരിക്കുന്നതുവരെ അവരുടെ ആത്മീയവും, എപ്പിസ്ക്കോപ്പാക്ക് അടുത്തതുമായ ചുമതലകൾ നാം നിർവ്വഹിക്കണം. ഇപ്പോൾ അവർ സഭാ തലവന്റെ സ്ഥാനത്ത് പ. കാതോലിക്കാ ബാവായുടെയും ഭദ്രാസന മെത്രാപ്പോലീത്തായുടെ സ്ഥാനത്ത് എന്റെയും പേരുകളാണ് വി. കുർബാനയിൽ സ്മരിക്കുന്നത്. ഇവർക്ക് സ്വതന്ത്രമായി ഒരു മെത്രാപ്പോലീത്ത ഉണ്ടാകുന്നതുവരെ ഇവർക്കുള്ള നേതൃത്വം നമുക്ക് തുടരേണ്ടിവരും. അതിന് ശേഷം വി. കുർബ്ബാന സംബന്ധമുള്ള സഭകൾ എന്ന വിധത്തിലും പരസ്പര സഹകരണമുള്ളവർ എന്ന വിധത്തിലും പ്രവർത്തിക്കുകയും അന്യോന്യ കൂട്ടായ്മയിൽ കഴിയുകയും ചെയ്യാവുന്നതാണ്.



# പ്രതീക്ഷ 2006 - 07

കുവൈറ്റ്, അഹമ്മദി-സെന്റ് തോമസ് ഇൻഡ്യൻ ഓർത്തഡോക്സ് ഇടവകയുടെ ഈ വർഷത്തെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി, നിർദ്ധനരായ ഭവനരഹിതർക്ക് ഭവന നിർമ്മാണത്തിന് വീടൊന്നിന് 110,000 രൂപാ (ഒരുലക്ഷത്തിപതിനായിരം രൂപാ) വച്ച് അഞ്ചു വീടുകൾക്ക് ധനസഹായം നൽകുന്നതാണ്. ജാതിമതഭേദമെന്യേ അർഹതപ്പെട്ട അപേക്ഷകർ താഴെപ്പറയുന്ന നിബന്ധനകൾക്കു വിധേയമായി അപേക്ഷകൾ സമർപ്പിക്കേണ്ടതാണ്.

**നിബന്ധനകൾ**

* സ്വന്തം പേരിൽ കുറഞ്ഞത് മൂന്ന് സെന്റ് വസ്തു ഉണ്ടായിരിക്കണം. കരം അടച്ച രസീതും സമീപത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ അർഹത തെളിയിക്കുന്ന ശുപാർശകത്തും സഹിതം 30/04/2007 നു മുമ്പായി കിട്ടത്തക്കവണ്ണം താഴെപ്പറയുന്ന മേൽവിലാസത്തിൽ അപേക്ഷകൾ അയക്കണം.
* സെലക്ഷൻ കമ്മറ്റി തിരഞ്ഞെടുക്കുന്ന അപേക്ഷകരെ വിവരം ധരിപ്പിക്കുന്നതും അറിയിപ്പു ലഭിച്ച് ആറുമാസത്തിനകം വീടു പൂർത്തിയാക്കേണ്ടതുമാണ്.
* നാലു ഗഡുക്കളായി പണം നൽകുന്നതാണ്. ഇതിലേക്കായി വീടുപണിയുടെ പുരോഗതി തെളിയിക്കുന്ന ഫോട്ടോകളും പണിയുടെ മേൽനോട്ടം ചുമതലപ്പെടുത്തിയിട്ടുള്ള ആളിന്റെ ശുപാർശയും ഇവിടെ ലഭിച്ചിരിക്കേണ്ടതാണ്.

***അപേക്ഷകൾ അയയ്ക്കേണ്ട മേൽവിലാസം:-***

**Pratheeksha 2006-07**
**P.O. Box 47373**
**Fahaheel, 64024 - Kuwait**

## ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)




# BIBLE  STUDY




ജോഷി ബി. ജോൺ, മണപ്പള്ളി



## വലത്തോട്ട്

1. "ഈ മനുഷ്യൻ ദൈവപുത്രനായിരുന്നു, സത്യം" പറഞ്ഞതാര്? (5)
4. യഹോവയ്ക്കു നേരെ പിറുപിറുത്ത ജനത്തിനിടയിൽ തീ ഇറങ്ങിയ സ്ഥലം (3)
8. യോവാബിനെ 'നീക്കി' പകരം അബ്ശാലോം 'നിയമിച്ച' സേനാധിപതി (3)
10. സേബഹിന്റെയൊപ്പം ഗിദെയോൻ കൊന്ന മിദ്യാന്യരാജാവ് (4)
12. യോശുവയ്ക്ക് അവകാശമായി ലഭിച്ച എഫ്രയിം മലനാട്ടിലെ ദേശം (7)
13. ശൗൽ ദാവിദിന് ആദ്യം വാഗ്ദാനം ചെയ്ത മകൾ (3)
15. ശേത്തിന്റെ മകൻ (3)
16. കനാൻ ദേശം ഒറ്റു നോക്കാൻ മോശ അയച്ച യിസാഖാർ ഗോത്രപ്രഭു (3)
17. ഹിൽക്കീയാവിന്റെ അടുക്കൽ യോശീയാവ് അയച്ച രായസക്കാരൻ (3)
18. അബ്രഹാമിന്റെ മടിയിൽ തലചായ്ച്ചുറങ്ങുന്നവനായി ധനവാൻ കണ്ടവൻ (3)
20. അസാഹേലിനെ കുന്തത്താൽ കൊന്നവൻ (4)
22. ആദ്യപൊതു സുന്നഹദോസ് വിളിച്ചുകൂട്ടിയ റോമാചക്രവർത്തി (6)
23. ദെബോരാ ആരായിരുന്നു? (4)
25. 'ഞാൻ ക്രിസ്ത്യാനിയാകുവാൻ നീ അൽപം കൊണ്ടു സമ്മതിപ്പിക്കുന്നു' പറഞ്ഞതാര്? (4)
26. കനാനിൽ ഹെബ്രോൻമല അവകാശമായി ലഭിച്ചവൻ (3)
27. അലക്സാന്ത്രിയ പാത്രിയർക്കീസായി മാർ കൂറീലോസിന്റെ പിൻഗാമി; അഞ്ചാം തുബ്ദേനിൽ ഓർക്കപ്പെടുന്നു (6)
28. 'യഹോവയിരേ'യുടെ ആദ്യനാമം (3)
29. ദൂതന്റെ പേരു ചോദിച്ചവൻ (3)
30. സെരുബ്ബാബേലിന് യഹോവയുടെ അരുളപ്പാടുകൾ നൽകിയ പ്രവാചകൻ (3)
31. ശലോമോന്റെ പിതാമഹൻ (3)
32. ഗിദെയോന്റെ പട, പാറമേൽ വച്ചു കൊന്ന മിദ്യാന്യപ്രഭു (3)

## താഴോട്ട്

2. 'അവൾ എന്നിലും നീതിയുള്ളവൾ.' ആര്? (3)
3. കനാൻദേശം ഒറ്റുനോക്കാൻ മോശ അയച്ച ബെന്യാമീൻ ഗോത്രപ്രഭു (3)
5. ദാനിയേലിന്റെ ബാബേലിലെ പേര് (6)
6. യൂബാൽ മിക്കപ്പോഴും ഇതു പാടാറുണ്ട് (5)
7. സംഗീതജ്ഞരായ സഹോദരന്മാരുടെ പിതാവ് (3)
8. തിരികല്ലിൽ പിള്ള തലയിൽ വീണു മരിച്ചവൻ (3)
9. ദുരുപായത്തോടെ രോഗം നടിച്ചു കിടന്നവൻ (4)
11. ആ 'വ്യാജരോഗി'യെ കൊന്നവൻ (4)
14. യോസേഫിന്റെ സഹോദരന്മാർക്ക് മിസ്രയീമിൽ ലഭിച്ച ദേശം (4)
16. ബിലെയാമിനെ സ്വീകരിക്കാൻ ബാലാക് എത്തിയ സ്ഥലം (5)
19. ജീവിച്ചിരിക്കെ തന്നെ ചത്തവൾ (3)
20. കർത്താവിനുവേണ്ടി പെർഗമോസിൽ വച്ചു രക്തസാക്ഷിയായവൻ (4)
21. രക്ഷ ലഭിക്കാനായി കുടിക്കേണ്ട മായമില്ലാത്ത പാൽ (3)
22. ബർന്നബാസിന്റെ നാട് (3)
24. അബീഗയിൽ-ദാവീദ് ബന്ധത്തിലെ ആദ്യജാതൻ (ശമു.) (4)
25. എണ്ണൂറുപോരെ ഒരേ സമയം ആക്രമിച്ചു കൊന്ന, ദാവീദിന്റെ വീരനായ ഏസ്ന്യൻ (3)

## പദപ്രശ്നം-46 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. റെയ്സ ജോഷി, എടക്കാട്ടുവയൽ
2. ലിസിയമ്മ വർഗീസ്, കാൺപുർ
3. അമ്മിണി കോശി നാരങ്ങാനം

5. റെയ്ച്ചൽ അലക്സാണ്ടർ, പുനെ; 6. ശോശാമ്മ എബ്രഹാം, ബിലാസ്പുർ; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ലൈലപോൾ നന്തൻകോട്; 9. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 10. സാറാമ്മ തമ്പി, കോയമ്പത്തൂർ; 11. മറിയാമ്മ ഫിലിപ്, തിരുവല്ല; 12. അമ്മിണി മാത്യു, ഭോപാൽ; 13. ലൂസി അലക്സാണ്ടർ, ചെന്നൈ; 14. മിനി ഷിജു, കോഴഞ്ചേരി; 15. അന്നമ്മ ഫിലിപ്പോസ്, പുനെ; 16. സൂസമ്മ പി.എ. കരിപ്ര; 17. റോസമ്മ ജോർജ്, കൊൽക്കത്ത; 18. എലിസബത്ത് ചെറിയാൻ, നിരണം; 19. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 20. മേരിക്കുട്ടി കുര്യാക്കോസ്, മുംബയ്-42; 21. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 22. വി. എ. തോമസ്, കറ്റാനം; 23. മേരിക്കുട്ടി അലക്സാണ്ടർ, തിരു-11; 24. അന്നമ്മ ജോൺ, കോഴഞ്ചേരി; 25. സഖറിയ പനയ്ക്കമറ്റം, നിരണം; 26. റെയ്ചൽ മത്തായിക്കുട്ടി, പുതുശേരി; 27. സൂസമ്മ മാത്യു, നാരങ്ങാനം; 28. സൂസമ്മ തങ്കൻ, മുംബയ്-42; 29. അഞ്ജു ഫിലോമോൻ, തിരുവല്ല, 30. അന്നമ്മ തോമസ്, നരിയാപുരം; 31. മോളി ജോൺ, മല്ലപ്പള്ളി വടക്ക്; 32. മറിയാമ്മ സാമുവൽ, വട്ടക്കുന്ന്, കൊല്ലം; 33. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 34. ഓമന ചാക്കോ, നിരണം; 35. മോളി മാത്യു, നാരങ്ങാനം; 36. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 37. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 38. റാഹേലമ്മ തോമസ്, തൂവയൂർ; 39. കുമാരി കെ. ചാക്കോ, തിരു-4; 40. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; 41. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 42. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 43. ഏലിയാമ്മ ജോർജ്, മുംബയ്; 44. സൂസമ്മ രാജൻ, കൊൽക്കത്ത; 45. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 46. ആലീസ് വർഗീസ്, ചമ്പക്കര; 47. വി. സി. നൈനാൻ, നാഗ്പൂർ; 48. ഏലമ്മ വർഗീസ്, ഉദയ്പൂർ; 49. മറിയാമ്മ വർഗീസ്, ദുൻഗർപൂർ രാജസ്ഥാൻ; 50. ചിന്നമ്മ ജോൺ, ഉള്ളൂർ; 51. ഏലിയാമ്മ പൗലോസ്, വയനാട്; 52. സൂസമ്മ വർഗീസ്, നിരണം; 53. ജെയ്നമ്മ മാത്യു, തോലശേരി; 54. എലിസബത്ത് തമ്പി, കൊച്ചി-36; 55. അമ്മിണി സഖറിയ പഴഞ്ഞി; 56. ഏലിയാമ്മ ഐസക്, പുത്തൂർ; 57. പൊന്നമ്മ ജോയി, കറ്റാനം; 58. സുശീല ജേക്കബ്, ചാത്തന്നൂർ; 59. ഏലമ്മ ഏബ്രഹാം, കളമശേരി; 60. അന്നമ്മ ജോസഫ്, നെടുമാവ്; 61. രഞ്ജിനി റജി, കളമശേരി.

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഓ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-03-2007

## പദപ്രശ്നം - 46, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 യോ | 2 ഹ | ന്നാ | ൻ | സ് | 3 നാ | പ | 4 ക | ൻ | 5 ഹ |
| 6 ആ | സാ | ഫ് | 7 ബ | ല | ദാ | ൻ | ൽ | 8 ഗൊ | ന്നാ |
| ബേ | ഥേ | 9 എ | ല്യാ | ശീ | ബ് | 10 ഗെ | ദ | ല്യാ | വ് |
| ൽ | ൽ | ലീ | 11 ത | ബേ | ര | 12 അ | ഷ | ത്ത് | 13 ഫെ |
| 14 മെ | ഫൂ | ശ | ല | ഹ് | 15 ബി | ഫ് | 16 പു | ഞ്ഞ | ലി |
| ഹോ | 17 ഗി | ബെ | ഥോ | ൻ | 18 ദെ | മെ | ത്രി | യോ | സ് |
| 19 ല | 20 താ | ത്ത് | ടി | 21 ബു | ക്കി | ഥാ | 22 ഗ | ലാ | ത്ത്യ |
| ഖീ | 23 മ | 24 കു | ടം | 25 ന്യാ | യാ | ധി | 26 പ | ന്മാ | ർ |
| ശ് | ര | റേ | 27 അ | ര | വ് | ന | 28 ത്തോ | വാ | സ് |
| 29 മ | ഹ | ന | യീം | 30 എ | ലീ | ഫ | 31 സ് | നാ | നം |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.




## വർത്തമാനം

ഫാ. ഡോ. ജേക്കബ് കുര്യൻ

# വിൽപത്രം എന്ന വില്ലൻ

പണ്ടു മുതലേ വിൽപ്പത്രം ഒരു വില്ലനാണ്. വീടും സ്വത്തും പൈതൃകമായി അനുഭവിച്ചുവരുന്നവരെ കിടപ്പാടം പോലും ഇല്ലാത്തവരായി മാറ്റിയ വിൽപ്പത്രങ്ങൾ പലതുമുണ്ട്. ഒറിജിനലും ഡ്യൂപ്ലിക്കേറ്റും ഇഷ്ടം പോലെ.

സ്വകാര്യ സമ്പാദ്യങ്ങൾക്കും വീതം കിട്ടിയ വസ്തുവിനും വിൽപ്പത്രം ചമച്ച കാരണവന്മാർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവകാശികൾ തമ്മിൽ മത്സരിച്ച് കാരണവരെ അനുസരിച്ചുകൊള്ളും. അവർക്കറിയാം അവരുടെ തലയ്ക്കു മീതെ, പഴയതുമാറ്റി പുതിയതു ചമയ്ക്കുന്ന ഡെമോക്ലീസിന്റെ വാൾ തൂങ്ങുന്നുണ്ടെന്ന്.

പക്ഷെ ഇയുള്ളവന് മനസിലാകാത്ത ഒരു കാര്യം വിൽപത്രത്തെ സംബന്ധിച്ചുണ്ട്. ഒരു ഡിസ്ട്രിക്ട് കളക്ടർക്ക്, കളക്ടേറ്റിനെക്കൂടി വിൽപ്പത്രത്തിൽ പെടുത്താമോ? ഒരു ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് ഭദ്രാസനാസ്ഥാനത്തെയും വിൽപ്പത്രത്തിൽ പെടുത്താമോ? അതും, ഒരു മുൻഗാമി, സമുദായ കാര്യത്തിന് സർക്കാരിൽ നിന്ന് പതിച്ചെടുത്ത സ്ഥലത്തെക്കുറിച്ച് പിൻഗാമിക്ക് എങ്ങനെയായിരിക്കുമോ വിൽപ്പത്രം ചമയ്ക്കുവാൻ കഴിയുന്നത്?

ആലോചിച്ചതിന്റെ ബാക്കിയായി, ഒരു രസംകൊല്ലി കഥയെഴുതാൻ മോഹം. രാജഭരണകാലത്ത് തിരുവിതാംകൂറിലെ ഒരു പേഷ്ക്കാർക്ക് ഒരു തോന്നൽ, ഒരു വിൽപ്പത്രം എഴുതാൻ. അദ്ദേഹം ഏതാണ്ടിങ്ങനെ എഴുതി തുടങ്ങി: "പ്രജാവത്സലനായ തിരുവിതാംകൂർ മഹാരാജാവിന്റെ അധികാരത്തിൻ കീഴിൽ, കോട്ടയം പേഷ്ക്കാരായ (ഇന്നാർ), ആയിരത്തിതൊള്ളായിരത്തി നാല്പത്തി ആറ് (ക്രി. വ.) ജനുവരി 25-നു എഴുതുന്ന വിൽപ്പത്രം. എന്റെ ചുമതലയിലുള്ള പേഷ്ക്കാറാഫീസും ഇരിക്കുന്ന സ്ഥലവും, താഴെ ഒന്നാം പട്ടികയിൽ പറയുന്ന ജംഗമ വസ്തുക്കളോടൊപ്പം, എനിക്കു ശേഷം കൈകാര്യം ചെയ്യുന്നതിന് ..............(പേര്) ഉം ...........(പേര്) ഉം അടങ്ങിയ ട്രസ്റ്റിനെ അധികാരപ്പെടുത്തിയിരിക്കുന്നു....". കാലം കഴിഞ്ഞു. തിരുവിതാംകൂർ രാജാവും കൂടി ഒപ്പിട്ട ഉടമ്പടി പ്രകാരം, രാജഭരണം കഴിഞ്ഞു. കേരള സംസ്ഥാനം നിലവിൽ വന്നു. ജനപ്രതിനിധികൾ സർക്കാരുണ്ടാക്കി ഭരിച്ചുകൊണ്ടിരിക്കുമ്പോൾ, പഴയ പേഷ്ക്കാരുടെ ഒരു ആരാധകൻ കടന്നു വന്നിട്ട് മേല്പറഞ്ഞ വിൽപ്പത്രം കാണിച്ചുകൊണ്ട് പറഞ്ഞു: "കേരള സർക്കാരിന്, മുൻ പേഷ്ക്കാരാഫീസും സ്ഥലവും സംബന്ധിച്ച് ഒരവകാശവും ഇല്ല. കാരണം, 1946-ൽ ഇവിടത്തെ പേഷ്ക്കാരായിരുന്നദ്ദേഹം എഴുതിയ വിൽപ്പത്ര പ്രകാരം, അവയെല്ലാം തിരുവിതാംകൂർ രാജാവിന്റെ അധികാരത്തിലാണെന്ന് വ്യക്തം. അതുകൊണ്ട് തിരുവിതാംകൂർ രാജവംശത്തിന്റെ ഇന്നത്തെ അവകാശിക്ക് പേഷ്ക്കാരാഫീസും സ്ഥലവും വിട്ടുകൊടുക്കണം." അദ്ദേഹത്തെ കേട്ട മിക്കവർക്കും മനസിലായി ഈ വില്പത്രത്തിന് സാധ്യത ഇല്ലാത്തതാണെന്ന്; അവർക്കെല്ലാം അറിയാം തിരുവിതാംകൂർ മഹാരാജാവുതന്നെയാണ്

# ഞായർദിന ചിന്തകൾ

ഫാ. അലക്സ് ഡാനിയേൽ,
നാഗ്പ്പൂർ സെമിനാരി



മാർച്ച് 18

## അവഗണിക്കപ്പെട്ടവർക്ക് അംഗീകാരം

**വി. ലൂക്കോസ് 13:10-17**

നോമ്പിലെ അഞ്ചാം ഞായറാഴ്ചയാണിത്. ക്രിസ്തുവിലൂടെയും, ക്രിസ്തുവിന്റെ കുരിശിലൂടെയും മനുഷ്യരാശിക്കു ലഭിക്കുന്ന രക്ഷയുടെ സംഭവങ്ങളാണല്ലൊ ഈ നോമ്പു കാലത്തെ ധ്യാനചിന്തകൾ. പാതിനോമ്പിൽ ദേവാലയ മധ്യത്തിൽ ഗോഗുൽത്താ സ്ഥാപിച്ച് ആ രക്ഷാ പദ്ധതിയെ മനസിൽ കൂടുതൽ സജീവമാക്കുന്നു. ഇസ്രയേല്യരുടെ പുറപ്പാടു സംഭവത്തിൽ സർപ്പ ദംശനമേറ്റവർ പാളയ മധ്യത്തിൽ ഉയർത്തപ്പെട്ട പിച്ചള സർപ്പത്തെ നോക്കി രക്ഷ പ്രാപിച്ചതുപോലെ (സംഖ്യാ. 21:5-8) പുതിയ യിസ്രായേലായ നാം നമ്മുടെ പാപത്തിൽ നിന്ന് രക്ഷ പ്രാപിക്കുന്നത് ഗോഗുൽത്താമലയിൽ ഉയർത്തപ്പെട്ട യേശുവിന്റെ കുരിശിലൂടെയാണ്.

യേശുവിന്റെ സ്പർശനത്താൽ ബന്ധനങ്ങളിൽ നിന്നും മോചനം പ്രാപിച്ച ഒരു വ്യക്തിയുടെ കഥയാണ് ഇന്നത്തെ വേദഭാഗം. പതിനെട്ട് സംവത്സരമായി രോഗാത്മാവു ബാധിച്ച് കൂനിയായിരുന്ന ഒരു സ്ത്രീയെ ശാബതു ദിവസം യേശു ഒരു ദേവാലയത്തിൽ വച്ച് സൗഖ്യമാക്കുന്നു. യേശു പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ കൂനിയായ സ്ത്രീയെ കാണുകയും അവളെ അടുക്കൽ വിളിച്ച് സൗഖ്യം നല്കുകയും ചെയ്തു എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ലൂക്കോസിന്റെ സുവിശേഷം 4-ാം അധ്യായത്തിൽ യേശു സുനഗോഗിൽ പ്രസംഗിച്ച മറ്റൊരു സന്ദർഭം വിവരിക്കുന്നുണ്ട്. പ്രസംഗ വിഷയം തന്റെ മനുഷ്യാവതാരത്തിന്റെ ദൗത്യത്തെ വ്യ

വി. ലൂക്കോസ് 4:18 മുതലുള്ള ഭാഗങ്ങളിൽ തന്റെ പ്രധാന ദൗത്യങ്ങളിൽ ഒന്നായി പറയുന്നത്-ബന്ധന്മാർക്ക് വിടുതൽ നല്കുക എന്നതാണ്. ഇവിടെ പ്രസംഗിച്ചുകൊണ്ട് നില്ക്കുമ്പോൾ രോഗാത്മാവിനാൽ ബന്ധിക്കപ്പെട്ട് വർഷങ്ങളായി കഴിയുന്ന ഒരു സ്ത്രീയെ ആൾക്കൂട്ടത്തിനിടയിൽ കണ്ടപ്പോൾ തന്റെ ദൗത്യബോധത്തിന്റെ ഉൾക്കണ്ണ് പ്രകാശിതമായി. യേശു അവളെ അടുക്കൽ വിളിച്ചു. അവളുടെ ജീവിതത്തിന്റെ ശ്രേഷ്ഠത അവളെ ബോധ്യപ്പെടുത്തി. 'അബ്രഹാമിന്റെ മകൾ' എന്ന് അവളെ സംബോധന ചെയ്തു. ശാബതിൽ സൗഖ്യം നല്കിയതിനെ ചോദ്യം ചെയ്ത ദേവാലയ പ്രമാണിയോട് യേശു ചോദിച്ചു. കാളയെയും കഴുതയെയും സംരക്ഷിക്കുന്ന പ്രവർത്തി ശാബതിൽ നിങ്ങൾ ചെയ്യുന്നു. അതിനെക്കാൾ മോശമായിട്ടാണോ അബ്രഹാമിന്റെ മകളോട് നിങ്ങൾ കാണിക്കുന്നത്.

### 1. സ്ത്രീകളെ അംഗീകരിക്കുന്ന യേശു

സ്ത്രീ വിവേചനം യഹൂദ സമൂഹത്തിൽ ശക്തമായിരുന്നു. ഒരു പുരുഷാധിപത്യമതമാണ് യഹൂദമതം. എന്നാൽ കാല സമ്പൂർണ്ണതയിൽ ദൈവം സ്ത്രീയിൽ നിന്നു പിറന്ന് അടിച്ചമർത്തപ്പെട്ടവരുടെ വിമോചനത്തിനായി പ്രവർത്തിച്ചപ്പോൾ സ്ത്രീകളായിരുന്നു പ്രധാന ഗുണഭോക്താക്കൾ. സ്ത്രീകളെ അംഗീകരിക്കുവാനും അഭിനന്ദിക്കുവാനും തന്റെ പരസ്യ ശുശ്രൂഷയിൽ യേശു ആർജ്ജവത്വം കാണിക്കുന്നു.

തന്റെ വസ്ത്രാഗ്രത്തിൽ സ്പർശിച്ചു സുഖം നേടിയ സ്ത്രീയെ യേശു പുകഴ്ത്തുന്നു (മർക്കോസ് 5:27), നയിനിലെ വിധവയെ ആശ്വസിപ്പിക്കുന്നു (ലൂക്കോസ് 7:13) കനാൻകാരി സ്ത്രീയുടെ വിശ്വാസത്തെ പ്രശംസിക്കുന്നു (മത്താ. 15:28) വിധവ ദേവാലയത്തിൽ അർപ്പിച്ച കാഴ്ചയെ മറ്റുള്ളവർക്ക് മാതൃകയായി യേശു എടുത്തു പറയുന്നു (ലൂക്കോസ് 21:1-4), കാൽവറിയിലേക്കുള്ള തന്റെ യാത്രയെ പിൻപറ്റിയ സ്ത്രീകളെ "യെറുശലേം പുത്രിമാരെ" എന്നഭിസംബോധന ചെയ്ത് ആശ്വസിപ്പിക്കുന്നു (ലൂക്കോസ് 23:28) വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ വിധിക്കാതെ പാപം ക്ഷമിച്ച് സമാധാനത്തോടെ പറഞ്ഞു വിടുന്നു (യോഹ. 8:3-11). ഇവിടെ കുനിയായ സ്ത്രീയെ 'അബ്രഹാമിന്റെ മകളെ'ന്ന്

---

കേരള സംസ്ഥാന രൂപീകരണത്തിന് അനുമതിയും കൈയ്യൊപ്പും കൊടുത്തതെന്ന്. പക്ഷെ, നമ്മുടെ ആരാധകന് മാത്രം അതു മനസിലായില്ല. അദ്ദേഹം വില്പത്രം ഉയർത്തി കണ്ണുനീരു വീഴ്ത്തുന്നതു കണ്ട ചിലർ അദ്ദേഹത്തെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. "നമുക്കിത് കോടതിയിൽ കൊടുക്കേണ്ട. മധ്യസ്ഥന്മാരെ കണ്ടെത്തി അവരെ ഏല്പിക്കാം." അദ്ദേഹം ഇപ്പോഴും മധ്യസ്ഥന്മാർക്കായി കാത്തിരിക്കുന്നു. വില്പത്രം വില്ലനായി തുടരുകയും ചെയ്യുന്നു.

**പുരാവൃത്തം**

*പഴ്ചൊല്ല്:* പോയാലൊരു വാക്ക്;
കിട്ടിയാലൊരു ആന.

വിശേഷിപ്പിച്ച് അവളുടെ ബന്ധനത്തിൽ നിന്നും മോചിപ്പിക്കുന്നു. യേശുക്രിസ്തുവിന്റെ ഈ വിധ പ്രവർത്തികൾ അന്നത്തെ സമൂഹത്തിന് അത്ഭുതമായിരുന്നു.

സ്ത്രീ കൂനിയായി ഒരു വശത്ത് ഒതുങ്ങിക്കഴിയണം എന്നുള്ളതാണ് നേതൃത്വത്തിന്റെ ആഗ്രഹം, അതാണ് ദേവാലയ പ്രമാണി ക്ഷോഭിക്കുന്നതിന്റെ കാരണവും. മൃഗങ്ങളോടു കാണിക്കുന്ന പരിഗണനയെങ്കിലും സ്ത്രീകളോടു കാണിക്കുവാൻ യേശു ആവശ്യപ്പെടുകയാണ്.

**3. അനുഭവമാകേണ്ട അനുഷ്ഠാനം**

മനുഷ്യ നന്മയെക്കാളേറെ നിയമങ്ങൾക്ക് പ്രാധാന്യം നൽകി, ആചാരങ്ങളിൽ കടിച്ചു തൂങ്ങിക്കിടക്കുന്ന ഒരു കൂട്ടം യഹൂദന്മാരുടെ കപട നാട്യത്തെ വിമർശിക്കുന്ന ഒരു സന്ദർഭം കൂടിയാണിത്. സൗഖ്യം നൽകുന്ന പ്രവർത്തിയിലൂടെ ശാബതിനെ ലംഘിച്ചു എന്ന കുറ്റാരോപണം നടത്തുന്ന ദേവാലയ പ്രമാണിയെ മനുഷ്യപുത്രൻ ശാബതിന്റെയും കർത്താവാകുന്നുവെന്ന് ബോധ്യപ്പെടുത്തിക്കൊടുത്തു.

പഴയനിയമ പ്രവാചകന്മാർ ആചാരങ്ങളിൽ മാത്രം അധിഷ്ഠിതമായ മതത്തെ വെറുത്തിരുന്നു. ബി. സി. 7-ാം ശതകത്തിൽ യഹൂദ്യയിലെ രാജാവായിരുന്ന ജോസിയായുടെ ഭരണ കാലത്തു പ്രവചനം നടത്തിയ യിരമ്യ പ്രവാചകനും മറ്റൊരു പ്രവാചകനായ ആമോസും ശക്തമായ ഭാഷയിൽ ആചാരാനുഷ്ഠാനങ്ങളുടെ ജീവനില്ലായ്മയെ പരിഹസിക്കുന്നുണ്ട്. "നിങ്ങളുടെ ഉത്സവങ്ങളെ ഞാൻ ദ്വേഷിച്ചു നിരസിക്കുന്നു. നിങ്ങളുടെ സഭാ യോഗങ്ങളിൽ എനിക്കു പ്രസാദമില്ല. എന്നാൽ ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടു പോലെയും കവിഞ്ഞൊഴുകട്ടെ" (ആമോസ് 5:21-24).

പുതിയനിയമത്തിലുടനീളം യേശുക്രിസ്തു നല്കുന്നത് നിയമത്തെക്കാളും ആചാരങ്ങളെക്കാളുമധികം മനുഷ്യത്വത്തിന് വിലകൊടുക്കുവാനുള്ള ആഹ്വാനമാണ്. നിയമങ്ങൾ തങ്ങളുടെ സ്ഥാനങ്ങൾ ഉറപ്പിക്കാനുള്ള ഒരു ഉപാധിയായിട്ടാണ് യഹൂദന്മാർ ഉപയോഗിച്ചിരുന്നത്.

**2. അനുഷ്ഠാനങ്ങളുടെ അർത്ഥമില്ലായ്മ**

വലിയ നോമ്പിലെ ഉപവാസവും പ്രാർത്ഥനയുമെല്ലാം വെറും ആചാരങ്ങളായി മാത്രം തീരാതെ പ്രസാദമുള്ള യാഗങ്ങളായി തീരുവാൻ ശാബതു ദിവസത്തിലെ യേശുവിന്റെ ഈ പ്രവർത്തി നമുക്കു പ്രചോദനം നല്കണം. യെശയ്യാ പ്രവാചകൻ ഓർമ്മിപ്പിക്കുന്നതു ഇവിടെ പ്രസക്തമാണ്. "എനിക്ക് ഇഷ്ടമുള്ള നോമ്പും മനുഷ്യൻ ആത്മതപനം ചെയ്യുന്ന ദിവസവും ഇങ്ങനെയുള്ളതോ? ......നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്ക് നിന്നെത്തന്നെ മറയ്ക്കാതെയിരിക്കുന്നതും അല്ലയോ?" (യെശ. 58:4-7). നോമ്പിലെ പ്രാർത്ഥനകളിലെല്ലാം അടങ്ങിയിരിക്കുന്ന അന്തഃസത്ത ഇതാണ്.

കൂനിയായ സ്ത്രീയെ സൗഖ്യമാക്കിയ സംഭവത്തിലൂടെ ആചാരങ്ങളെക്കാളും അനുഷ്ഠാനങ്ങളെക്കാളും മനുഷ്യനന്മയെ ലക്ഷ്യമാക്കിയുള്ള പ്രവർത്തനങ്ങളാണ് ദൈവസന്നിധിയിൽ ശ്രേഷ്ഠമെന്ന് കർത്താവ് പഠിപ്പിക്കുന്നു. കൂനി സൗഖ്യം പ്രാപിക്കുന്നതിന് കർത്താവിന്റെ സഹായം പൂർണ്ണമായും ആവശ്യമായിരുന്നു. നമ്മുടെ സഹായം ആവശ്യമുള്ള മനുഷ്യരുടെ നേരെ കണ്ണടച്ച് നോമ്പനുഷ്ഠിക്കുന്നതിൽ അർത്ഥമില്ല. വലിയ നോമ്പിലെ വ്യാഴം ഒമ്പതാം മണി നമസ്കാരത്തിലെ ബോവൂസയിൽ പ്രാർത്ഥിക്കുന്നതും അതാണ്. "നോമ്പുകാരാ നീ ദരിദ്രനെ വിളിച്ച് അവനു ഭക്ഷണം നല്കുക. അവൻ നിന്റെ അടുക്കൽ വരികയല്ല മറിച്ച് നീ അവന്റെ പിന്നാലെ പോയി അവന്റെ വിശപ്പ് ശമിപ്പിക്കുക." ദേവാലയത്തിൽ ആരാലും ശ്രദ്ധിക്കപ്പെടാതിരിക്കുന്ന സ്ത്രീയെ സുഖപ്പെടുത്തുന്നതിലൂടെ യേശുക്രിസ്തു നമുക്ക് നല്കിയിരിക്കുന്ന മാതൃകയും അതാണല്ലോ.

**മാർച്ച് 25**

**അജ്ഞതാന്ധകാരത്തിൽ നിന്ന് അറിവിന്റെ അത്ഭുത പ്രകാശത്തിലേക്ക്**

**വി. യോഹ. 9:1-41**

ഈ ദിവസത്തിന് പല പ്രത്യേകതകളുണ്ട്. നോമ്പിന്റെ 36-ാം ദിവസമായ ഇന്ന് സഭാദിനമായി ആചരിക്കുന്നു. മാർച്ച് 25 വചനിപ്പു പെരുനാൾ ആണ്. മനുഷ്യാവതാരത്തിന്റെ രഹസ്യം ഭൂമിയിൽ വെളിപ്പെട്ട സന്ദർഭമാണിത്. കന്യാത്വത്തിന് കോട്ടം വരാതെ ദൈവപുത്രനെ ഗർഭം ധരിക്കുകയും പ്രസവിക്കുകയും ചെയ്യുക എന്ന ദൈവിക പദ്ധതി കന്യകമറിയാമിന് വെളിപ്പെടുകയും, "ഇതാ ഞാൻ കർത്താവിന്റെ ദാസി" എന്നു പറഞ്ഞത് വി. മറിയാം ദൈവഹിതത്തിന് പൂർണ്ണമായും സമർപ്പിക്കുകയും ചെയ്തതാണ് വചനിപ്പ് പെരുനാളിലൂടെ സഭ ഓർക്കുന്നത്. ജന്മനാ അന്ധനായ മനുഷ്യന് യേശുക്രിസ്തു കാഴ്ച നല്കിയതാണ് ഇന്നത്തെ സുവിശേഷഭാഗം.

**1. 'ഞാൻ ലോകത്തിന്റെ വെളിച്ചം'**

യേശുക്രിസ്തുവിന്റെ ജനനത്തെപ്പറ്റി യെശയ്യാ പ്രവാചകൻ പറഞ്ഞിരിക്കുന്നത് (യെശ. 8:22-9:1) മത്തായി ശ്ലീഹാ രേഖപ്പെടുത്തിയിരിക്കുന്നത് "... ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു. മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു" (മത്താ. 4:14,15) എന്നുമാണ്. ലോകത്തിന്റെ പ്രകാശമായ ക്രിസ്തു തിന്മയിൽ നിന്നും നന്മയിലേക്കും, അന്ധകാരത്തിൽ നിന്നും വെളിച്ചത്തിലേക്കും, മരണത്തിൽ നിന്നും ജീവനിലേക്കും, അസത്യത്തിൽ നിന്നും സത്യത്തിലേക്കും ഈ ലോകത്തെ നയിക്കുന്നതിനുവേണ്ടിയാണല്ലോ മനുഷ്യാവതാരം ചെയ്തത്. പിറവിയിലെ കുരുടനായ മനുഷ്യന് കാഴ്ച കൊടുക്കുന്നതിലൂടെ വ്യക്തമാവുന്നതും മനുഷ്യാവതാരത്തിന്റെ ഈ രഹസ്യമാണ്. "ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും" (യോഹ. 8:12) എന്നത് ക്രിസ്തു തന്നെ തന്റെ ജീവിത ദൗത്യത്തെപ്പറ്റി പരാമർശിച്ചുകൊണ്ട് വ്യക്തമാക്കുന്നു.

**2. കഷ്ടതകളുടെ കാരണം**

മനുഷ്യർക്ക് നേരിടുന്ന അത്യാഹിതങ്ങളും, കഠിനമായ രോഗങ്ങളും പാപത്തിന്റെ ഫലമാണെന്ന് യഹൂദന്മാർ വിശ്വസിച്ചിരുന്നു. പക്ഷപാതക്കാരനോട് "നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടതാകുന്നു" എന്നു പറഞ്ഞതിൽ നിന്നും ഈ വിശ്വാസത്തെ കർത്താവും വില കല്പിക്കുന്നതായി ശിഷ്യന്മാർ ധരിച്ചിരിക്കണം.

അതുകൊണ്ടാണ് പിറവിയിലെ കുരുടനായ മനുഷ്യനെ കണ്ടപ്പോൾ അവൻ കുരുടനായി ജനിക്കാനുള്ള കാരണം ആരുടെ പാപം ആണെന്ന് അവർ ചോദിക്കുന്നത്. പിറവിയിലെ കുരുടനായതുകൊണ്ട് അവന്റെ പാപം കൊണ്ടാവാൻ സാധ്യതയില്ല. പിതാക്കന്മാരുടെ കുറ്റത്തിന് മൂന്നു നാലും തലമുറവരെ മക്കൾ ശിക്ഷ അനുഭവിക്കേണ്ടിവരുമെന്ന് (പുറപ്പാട് 34:7) നിയമപുസ്തകത്തിൽ പറയുന്നുണ്ട്. കർത്താവ് ശിഷ്യന്മാരുടെ ഈ രണ്ടു ധാരണകളെയും ദുരീകരിക്കുന്ന മറുപടിയാണ് നല്കുന്നത്. "ഇവനും ഇവന്റെ മാതാപിതാക്കളും പാപം ചെയ്തിട്ടില്ല. ദൈവ പ്രവൃത്തി അവങ്കൽ വെളിവാകേണ്ടതിന്നത്രെ."

നമുക്കു നേരിടുന്ന സർവ്വ അത്യാഹിതങ്ങൾക്കും കാരണം ആരാണെന്നു മനസ്സിലാക്കുവാൻ സാധ്യമല്ല. ചിലപ്പോൾ പ്രയോജനത്തിനായിട്ടും, ചിലപ്പോൾ ശിക്ഷയായിട്ടും, ചിലപ്പോൾ പരീക്ഷയായിട്ടും മറ്റു ചിലപ്പോൾ ദൈവശക്തി മനസ്സിലാക്കാനായിട്ടും ഇതൊക്കെ സംഭവിക്കാം. സുനാമിയും റീത്തയും കത്രീനയുമൊക്കെ ആഞ്ഞടിച്ചപ്പോഴും, നിരപരാധികൾ പ്രകൃതിക്ഷോഭങ്ങളിൽ കഷ്ടത അനുഭവിക്കുമ്പോഴും മനുഷ്യൻ ചോദിക്കുന്ന ചോദ്യമാണിത്. നിരപരാധികൾ ഇതൊക്കെ അനുഭവിക്കേണ്ടിവരുന്നത് ഉത്തരം കിട്ടാത്ത ചോദ്യമായി നിലനില്ക്കുന്നു. എന്നാൽ അവശേഷിക്കുന്നവർക്ക് മനുഷ്യന്റെ നിസ്സഹായവസ്ഥ മനസ്സിലാക്കാൻ പാഠമാവുകയും ചെയ്യുന്നു.

### 3. വ്യത്യസ്ത സൗഖ്യദാനം

മറ്റുള്ളവയിൽ നിന്നു വ്യത്യസ്തമാണ് ഈ സുഖപ്പെടുത്തൽ. ഈ കുരുടന് കണ്ണുകൾ തന്നെ ഇല്ലാതിരുന്നതിനാൽ ചെളിയുണ്ടാക്കി കണ്ണുകളിൽ തേയ്ക്കുന്നു. ഇതുമൂലം ആദിയിൽ മണ്ണുകൊണ്ട് ആദമിനെ സൃഷ്ടിച്ച ദൈവം തന്നെയാണ് താനെന്നും, ശീലോഹാമിലെ കഴുകൽ മൂലം സൃഷ്ടിയെ നവീകരിക്കുവാനായി വന്നവനാണ് താനെന്നും കർത്താവു സൂചിപ്പിക്കുന്നു. ശാരീരികമായ ജനനത്തോടൊപ്പം തന്നെ ശ്രേഷ്ഠമായി കാണേണ്ടതാണല്ലൊ ആദ്ധ്യാത്മിക പുതുക്കവും. ഈ രണ്ടു കാര്യങ്ങളും ഈ അതിശയത്തിലൂടെ കർത്താവ് വ്യക്തമാക്കുന്നു.

സാധാരണ രീതിയിൽ "നിനക്കു സൗഖ്യം ലഭിക്കട്ടെ" എന്ന ഒറ്റവാക്ക് മതിയായിരുന്നു കുരുടനെ സൗഖ്യമാക്കാൻ. എന്നാൽ ഈ മനുഷ്യന്റെ പങ്കാളിത്തം കൂടി ഇതിൽ ആവശ്യപ്പെടുന്നു. യേശു തനിക്ക് കാഴ്ച നല്കാൻ കഴിവുള്ളവനാണ് എന്ന വിശ്വാസം മൂലം, ക്രിസ്തു ആവശ്യപ്പെട്ടതിനെ ബുദ്ധിപരമായി വിചിന്തനം ചെയ്യാതെ അബ്രഹാമിനെപോലെയും, കന്യകമറിയാമിനെപോലെയും അനുസരിക്കുന്നു. കണ്ണുണ്ടായതുകൊണ്ട് എല്ലാം കാണുന്നു എന്ന ഭാവത്തിൽ ജീവിക്കുന്ന നമുക്ക് ഈ ആത്മീയ ഉൾക്കാഴ്ച നഷ്ടപ്പെട്ടിരിക്കുകയാണ്. 'കണ്ണുണ്ടായിട്ടും നിങ്ങൾ കാണുന്നില്ല, ചെവിയുണ്ടായിട്ടും നിങ്ങൾ കേൾക്കുന്നില്ല.' (യെശ. 6:9-10) എന്ന യെശയ്യാ പ്രവാചകന്റെ വാക്കുകൾ നമ്മുടെ ജീവിതത്തിൽ സത്യമാണ്. ദൈവത്തിൽ നിന്നും അകന്ന്, അന്ധകാര പ്രവർത്തികളാൽ ആത്മീയാന്ധത ബാധിച്ചവർക്ക് പാശ്ചാത്താപത്തിന്റെ ചേറു പുരട്ടി അനുതാപ കണ്ണീരിന്റെ ശീലോഹാമിൽ കഴുകുമ്പോൾ മാത്രമേ ലോകത്തിന്റെ പ്രകാശമായ യേശു ക്രിസ്തുവിനെ കാണുവാനുള്ള ഉൾക്കാഴ്ച ലഭിക്കുകയുള്ളു.

### 4. ബാഹ്യനേത്രത്തിന്റെ പുറം കാഴ്ചയും, സത്യത്തിന്റെ ഉൾക്കാഴ്ചയും

ജന്മനാ അന്ധനായ മനുഷ്യന് ഒരു ശാബതു ദിവസം കർത്താവ് സൗഖ്യം നല്കുകയും, അതിൽ കുപിതരായ പരീശന്മാരോട് സൗഖ്യം പ്രാപിച്ച മനുഷ്യൻ തന്നെ തർക്കിക്കുകയും ചെയ്യുന്നതായിട്ടാണ് ഇവിടെ കാണുന്നത്. മറ്റു സന്ദർഭങ്ങളിലെല്ലാം ഒരു അതിശയ പ്രവർത്തനത്തിനു ശേഷം അതിൽ കുറ്റം കണ്ടെത്തുന്ന യഹൂദന്മാരോട് ക്രിസ്തുവാണ് സംസാരിക്കുന്നത്. സത്യം മനസ്സിലാക്കുവാനും ആ സത്യത്തിനുവേണ്ടി സംസാരിക്കുവാനും ന്യായപ്രമാണ ശാസ്ത്രിമാരോട് തർക്കിക്കുവാനും അന്ധനും ഭിക്ഷയാചിക്കുന്നവനുമായ ഈ മനുഷ്യന് സാധിച്ചത് തനിക്കു ലഭിച്ച പ്രകാശം മൂലമാണ്. ഇത് കണ്ണിന്റെ കാഴ്ച മാത്രമല്ല സത്യത്തിന്റെ ഉൾക്കാഴ്ചയാണ്. വിജ്ഞാനത്തെ അറിവിന്റെ പ്രകാശമായിട്ടാണല്ലോ ഭാരതീയ പാരമ്പര്യവും വാഴ്ത്തുന്നത്. 'അജ്ഞതയുടെ അന്ധകാരത്തിൽ നിന്ന് അറിവിന്റെ പ്രകാശത്തിലേക്ക് ഞങ്ങളെ നയിക്കണമേ' എന്നു ദിവസവും പ്രാർത്ഥിക്കുന്നവരാണ് ഭാരതീയർ. അറിവില്ലായ്മയുടെ അന്ധകാരത്തിൽ നിന്നും അറിവിന്റെ പ്രകാശത്തിലേക്കുള്ള ഒരു മാറ്റമാണ് ഈ മനുഷ്യന് കർത്താവിന്റെ സുഖപ്പെടുത്തലിലൂടെ ലഭിച്ചത്.

അറിവിന്റെ പ്രകാശം മനുഷ്യനു നല്കുന്നത് ദൈവികമായ ഒരു കർമ്മമാണ്. അതേറ്റെടുത്താണ് ഭാരതത്തിന്റെ വിദ്യാഭ്യാസ രംഗത്ത് ക്രിസ്തീയ മിഷനറിമാരും സമൂഹവും അനിഷേധ്യമായ സംഭാവനകൾ നല്കിയതും നല്കുന്നതും. ഡാനിയേൽ വെബ്സ്റ്റർ വിദ്യാഭ്യാസത്തെപ്പറ്റി എഴുതിയത് ഇപ്രകാരമാണ്. "മാർബിളിലോ ചെമ്പു തകിടിലോ നിങ്ങൾ ശില്പങ്ങൾ നിർമ്മിച്ചാൽ അവ പൊടി പിടിച്ചു പോകും. എന്നാൽ അമർത്യമായ ആത്മാവിൽ സനാതന സത്യത്തിന്റെ ധാർമ്മിക നിയമങ്ങൾ കൊത്തിവയ്ക്കുകയാണെങ്കിൽ അവ അനശ്വരങ്ങളാണ്." മനുഷ്യന്റെ ആന്തരിക ശക്തികളുടെ സ്വാഭാവികമായ വികാസമാണ് യഥാർത്ഥ ജ്ഞാനമെന്ന് ഗാന്ധിജി വിദ്യാഭ്യാസത്തെപ്പറ്റി നിർവ്വചിച്ചിട്ടുണ്ട്. വിദ്യാഭ്യാസം വ്യക്തിത്വത്തെ വളർത്തുന്ന പ്രക്രിയയാണ്.

### 5. ആധുനിക വിദ്യാഭ്യാസത്തിലെ മൂല്യശോഷണം

വിദ്യാഭ്യാസത്തെ വെറും വ്യവസായമായി തരം താഴ്ത്തുന്ന പ്രവണത ഇന്ന് ശക്തമായിക്കൊണ്ടിരിക്കുകയാണ്. വ്യക്തിയുടെ വികാസത്തെക്കാൾ സാമ്പത്തിക ലാഭം ലക്ഷ്യമാക്കിയുള്ള പ്രസ്ഥാനങ്ങളായി വിദ്യാഭ്യാസ സ്ഥാപനങ്ങളും മാറിക്കൊണ്ടിരിക്കുന്നു. അതുകൊണ്ട് ജീവിത ദർശനമില്ലാത്ത ഒരു തലമുറ സൃഷ്ടിക്കപ്പെടുന്നു. ഇന്നത്തെ വിദ്യാഭ്യാസ മേഖല നേരിടുന്ന ഏറ്റവും വലിയ പ്രശ്നമാണിത്.

പഠിപ്പിച്ചു പഠിപ്പിച്ചു നാം കുട്ടികളെ മത്സരത്തിനൊരുക്കുകയാണ്. അതിലൂടെ ചോർന്നുപോകുന്ന മൂല്യബോധത്തെയും, സംഭവിക്കുന്ന മൂല്യസംഘർഷത്തെയും പറ്റി ചിന്തിക്കാൻ പോലും നാം മിനക്കെടാറില്ല. സഹപാഠികളെയെല്ലാം തോല്പിച്ചാൽ മാത്രമേ

എനിക്ക് ഒന്നാമനായി വിജയിക്കാൻ സാധിക്കൂ എന്ന ചിന്ത മാതാപിതാക്കൾ തന്റെ കുഞ്ഞിൽ കുത്തിവയ്ക്കുമ്പോൾ സഹപാഠികളെയെല്ലാം ശത്രുക്കളായി ക്കാണാൻ പരോക്ഷമായി കുട്ടിയെ പഠിപ്പിക്കുകയാണ്. "മോചനമെന്തോ അതാണ് വിദ്യാഭ്യാസം" എന്ന് വിദ്യാഭ്യാസത്തെപ്പറ്റി പറയാറുമുണ്ട്. എല്ലാവിധ തിന്മയുടെ ബന്ധനങ്ങളിൽ നിന്നും ലോക മോദങ്ങളിൽ നിന്നും മോചനം പ്രാപിച്ച് മാനുഷികവും, സാമൂഹികവും, ദേശീയവുമായ പ്രതിബന്ധത വളർത്തിയെടുക്കുവാൻ നമ്മുടെ വിദ്യാഭ്യാസ പദ്ധതി നമ്മെ സഹായിക്കണം.

അന്ധനായ മനുഷ്യൻ യേശുക്രിസ്തുവിന്റെ സൗഖ്യദാനത്താൽ കാഴ്ച ലഭിച്ച് ജ്ഞാനം പ്രാപിച്ച് സത്യത്തിന്റെ പ്രസംഗകനായി പരീശന്മാരോടും ദേവാലയത്തിലെ പ്രമാണിമാരോടും സംസാരിച്ചതുപോലെ അജ്ഞതാന്ധകാരത്തിൽ നിന്നും മോചനം പ്രാപിച്ച് സത്യത്തിന്റെ വക്താക്കളായി സമൂഹ സൃഷ്ടിയിൽ പങ്കാളികളാവാൻ ഈ വേദഭാഗത്തെ ധ്യാനചിന്തകൾ പ്രയോജനം ചെയ്യട്ടെ.

ഏപ്രിൽ 1

**പ്രപഞ്ചനാഥന് സൃഷ്ടി മുഴുവന്റെയും വരവേല്പ്.**

**ഓശാന**

**വി. മത്താ. 21:1-17**

യെറുശലേം പട്ടണത്തിലേക്ക് ആഘോഷമായി യേശു തമ്പുരാൻ പ്രവേശിക്കുന്ന സംഭവമാണല്ലോ ഓശാന പെരുനാൾ (മത്താ. 21:1-11), മർക്കോ. 11:1-11, ലൂക്കോസ് 19:28-40, യോഹ. 12:12-19). മറ്റെല്ലാ അവസരങ്ങളിലും പരസ്യമായ പ്രകടനങ്ങളിൽ നിന്നും വെളിപ്പെടുത്തലുകളിൽ നിന്നും ഒഴിഞ്ഞു നിന്ന കർത്താവ് താൻ ദാവീദു പുത്രനാണെന്നും സാക്ഷാൽ മശിഹാ ആണെന്നും നിഷേധിക്കാതെ അപ്രകാരം ആർപ്പിടുന്ന ജനസമൂഹത്തെ എതിർക്കാതെ പരസ്യമായി ആഘോഷപൂർവ്വവും അധികാര പൂർവ്വവും യെറുശലേമിലേക്ക് പ്രവേശിക്കുന്നു. ജനനേതാക്കൾ രാജാവിനെ സ്വീകരിക്കാൻ മടിച്ചപ്പോൾ ജനവും പ്രകൃതിയും ആഘോഷത്തോടെ അവനെ സ്വീകരിച്ചു. "വരുന്നവൻ കൈസരല്ല, ഹേരോദേസുമല്ല, സാധാരണക്കാരൻ മാത്രം നിങ്ങൾ നിങ്ങളുടെ വീടുകളിലേക്ക് പോകണം" എന്ന് ജനപ്രതിനിധികൾ ജനത്തെ വിലക്കിക്കൊണ്ടിരിക്കുന്നു. ശാബതുതോറും സംഘാലയങ്ങളിൽ വായിച്ചുകൊണ്ടിരിക്കുന്ന പ്രവചനങ്ങൾ ജനത്തിന്റെ നേതാക്കന്മാർക്ക് മനസ്സിലാക്കാൻ സാധിച്ചില്ല. ഈ ദിവസത്തിനു വേണ്ടിയായിരുന്നല്ലോ ഇസ്രയേൽ കാത്തിരിക്കുന്നത്. "അവൻ മുന്തിരിവള്ളിയോട് ചെറുകഴുതയെയും വിശിഷ്ട മുന്തിരിവള്ളിയോട് കഴുതക്കുട്ടിയെയും കെട്ടുന്നു" (ഉല്പ. 49:10-11) എന്നും "സീയോൻ പുത്രിയെ ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്ക. യെറുശലേം പുത്രിയെ ആർപ്പിടുക! ഇതാ നിന്റെ രാജാവ് നിന്റെ അടുക്കൽ വരുന്നു; അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനുമായി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറി വരുന്നു (സഖര്യാവ് 9:9) എന്നുമുള്ള പ്രവചനങ്ങളാണ് നിറവേറിയത്.

**1. എഴുന്നെള്ളത്തിന്റെ പ്രത്യേകതകൾ**

ലോകത്തിന്റെ രാജാക്കന്മാർ പ്രതാപത്തോടും ആഡംബരത്തോടും കൂടിയാണ് ഘോഷയാത്ര നടത്തുന്നത്. സാത്താന്റെ അഹംഭാവത്തെയും മനുഷ്യന്റെ അഹങ്കാരത്തെയും താഴ്ത്തുവാൻ വേണ്ടി കർത്താവ് വിനയം സ്വീകരിച്ചു. കുതിരയ്ക്കു പകരം കഴുതയെയും, വാളിനു പകരം വൃക്ഷങ്ങളുടെ ശാഖകളെയും സൈന്യത്തിനു പകരം പിഞ്ചു പൈതങ്ങളെയും കർത്താവ് ഉപയോഗിക്കുന്നു. കർത്താവ് ഒലിവ് മലയരികെ ബേത്ത്ഫാഗെയെ സമീപിച്ചപ്പോൾ കഴുതക്കുട്ടിയെ കൊണ്ടുവരുവാൻ രണ്ടു ശിഷ്യന്മാരെ അയയ്ക്കുന്നതിലൂടെയാണ് ഈ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ ആരംഭിക്കുന്നത്. കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത ഒലിവു മല സ്വർഗ്ഗരാജ്യത്തിന്റെ പ്രതീകമാണെങ്കിൽ ബേത്ത്ഫാഗെ ലോകത്തിന് സദൃശ്യമാണ്. രണ്ടു ശ്ലീഹന്മാർ പ്രവചനത്തിന്റെയും അപ്പോസ്തോലത്വത്തിന്റെയും പ്രതീകവും കഴുത പുറജാതികളുടെ സദൃശ്യമാകുന്നു. സകല ജാതികളെയും യേശു ക്രിസ്തുവിൽ സ്വർഗ്ഗരാജ്യത്തിന് അവകാശിയാക്കുന്ന രക്ഷണ്യ പ്രവർത്തിയുടെ മഹത്വപൂർണ്ണമായ ഉദ്ഘോഷണമാണ് ഓശാന പെരുന്നാളിൽ നടക്കുന്നത്.

**2. ദൈവമേ! ഞങ്ങളെ രക്ഷിക്കണമേ.**

ഓശാന എന്ന എബ്രായ പദത്തിന്റെ അർത്ഥം 'രക്ഷിക്കണമേ' എന്നാണ്. 118-ാം സങ്കീർത്തനം 25-ാം വാക്യത്തിൽ ഇതുപയോഗിച്ചിട്ടുണ്ട്. കൂടാരപ്പെരുന്നാളിന്റെ ചടങ്ങുകളിൽ കുരുത്തോലകളും വൃക്ഷക്കൊമ്പുകളും പിടിച്ച് "ദൈവമേ ഞങ്ങളെ രക്ഷിക്കണമെ" എന്ന അർത്ഥത്തിൽ ഓശാന പാടുന്നത് യഹൂദന്മാരുടെ പാരമ്പര്യമാണ്. 118-ാം സങ്കീർത്തനം കൂടാരപ്പെരുന്നാളിന്റെ ദിവസങ്ങളിൽ ചൊല്ലുന്നതാണ്. കൂടാരപ്പെരുനാൾ സമയങ്ങളിൽ ദിവസത്തിലൊരു തവണയും അതിന്റെ ഏഴാം ദിവസം രണ്ടു പ്രാവശ്യവും പുരോഹിതൻ ബലിപീഠത്തിനു പ്രദക്ഷിണം വച്ച് ഈ സങ്കീർത്തനം ആലപിച്ചിരുന്നു. പുരോഹിതൻ അപ്രകാരം ചെയ്യുമ്പോൾ ജനങ്ങൾ ആനന്ദാതിരേകത്താൽ മരച്ചില്ലകൾ വീശുകയും ഓശാന പാടുകയും ചെയ്തിരുന്നു. (2 മക്കാബി 10:6-7). കാലക്രമേണ ഈ പദം യഹോവയ്ക്ക് സ്തുതി അർപ്പിക്കുന്നതിനായി അവർ ഉപയോഗിച്ചു തുടങ്ങി.

പെരുനാളിൽ സംബന്ധിക്കുന്നതിനായി യെരുശലേമിൽ തടിച്ചുകൂടിയ ജനം ലാസറിന്റെ ഉയർപ്പും യേശുക്രിസ്തുവിലൂടെ സംഭവിക്കുന്ന മറ്റു അതിശയ പ്രവർത്തനങ്ങളും കണ്ടപ്പോൾ സഖറിയാ പ്രവാചകന്റെ പ്രവചന പൂർത്തീകരണമായതായി മനസ്സിലാക്കി. യുദ്ധത്തെ മായിച്ച് ജാതികളോട് സമാധാനം സംസാരിക്കുവാനായി വന്ന കർത്താവ് യുദ്ധോചിതമല്ലാത്ത കഴുതപ്പുറത്തു കയറി സമാധാനത്തിന്റെ രാജാവായി എഴുന്നെള്ളി. ജനം വസ്ത്രങ്ങൾ വഴിയിൽ വരിച്ചും കുരുത്തോലകൾ ഏന്തിയും അവനെ എതിരേറ്റു. രാജാക്കന്മാരെയും മറ്റും ബഹുമാനിക്കുവാൻ വസ്ത്രങ്ങൾ വഴിയിൽ വിരിക്കുകയും (2 രാജാ. 9:13), സന്തോഷാവസരങ്ങളിൽ കുരുത്തോലകൾ ഉപയോഗിക്കുകയും (ലേവ്യ. 23:40) ചെയ്യുക എന്നത് യഹൂദ പാരമ്പര്യത്തിലുണ്ട്.

**3. ദൈവപുത്രന് പ്രകൃതി നല്കുന്ന വരവേല്പ്**

ദൈവപുത്രനെ എതിരേല്ക്കുവാൻ

മനുഷ്യനും പ്രകൃതിയും ഒരേപോലെ തയ്യാറായിട്ടാണ് വേദഭാഗങ്ങൾ നമുക്കു നല്കുന്ന സൂചന. സൃഷ്ടാവിനെ എതിരേല്ക്കാൻ സൃഷ്ടി മുഴുവൻ ഒരുങ്ങി. മൃഗലോകത്തിന്റെ പ്രതിനിധിയാണ് കഴുത. വൃക്ഷങ്ങൾ തങ്ങളുടെ ശാഖകൾ വെട്ടപ്പെടുന്നതിനായി ശിഖരങ്ങൾ താഴ്ത്തി ഓശാന പാടുവാൻ തയ്യാറായി. കല്ലുകളും ഈ മഹത്തായ ഉത്സവത്തിൽ പങ്കു ചേർന്നു. ദൈവപുത്രന്റെ വരവ് സൃഷ്ടിയുടെ മുഴുവൻ പുതുക്കത്തിനാണ്. ഓശാന (യഹോവേ രക്ഷിക്കേണമെ) എന്ന് പ്രാർത്ഥിച്ചത് സൃഷ്ടി മുഴുവനുമാണ്.

ആദ്യത്തെ ദൈവസൃഷ്ടികളിലൊന്ന് മണ്ണാണ്. അത് ഏറ്റവും വലിയ സമ്പത്തുമാണ്. മണ്ണുകൊണ്ടാണല്ലൊ മനുഷ്യനെ രൂപപ്പെടുത്തിയതും. മണ്ണ് ചെളിയും അഴുക്കുമല്ല, ഊർജ്ജവും ശക്തിയുമാണ്. മണ്ണാണല്ലൊ ഫലമൂലാദികൾ സൃഷ്ടിക്കുന്നത്. ലോകത്തിന്റെ ഹരിത ശോഭ മണ്ണിന്റെ ദാനമാണ്. മണ്ണ് ജീവദായകമായ ശക്തിയായതുകൊണ്ടാണ് അതിനു വിശ്രമം കൊടുക്കണമെന്ന് വേദപുസ്തകം പഠിപ്പിക്കുന്നത് (പുറ. 3:10, ലേവ്. 25)

**4. പ്രകൃതിയോടുള്ള മനോഭാവം**

യേശുവിന് ഓശാന പാടിയ പ്രകൃതിയെ ചൂഷണം ചെയ്ത് അതിനെ നാശത്തിന്റെ വക്കിലെത്തിച്ചിരിക്കുന്നു. ഉല്പത്തി 1:28-ൽ പറഞ്ഞിരിക്കുന്നത് ചൂഷണം ചെയ്യാനുള്ള അധികാരപ്പെടുത്തലായി കണ്ട് മനുഷ്യൻ പ്രകൃതിയെ ചൂഷണം ചെയ്യുകയാണ്. "യഹോവയായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടുപോയി ഏദൻ തോട്ടത്തിൽ വേല ചെയ്യാനും അതിനെ കാപ്പാനും അവിടെ ആക്കി (ഉല്പ. 2:15) എന്ന വാക്യം ആണ്. വാഴുവിൻ എന്ന അധികാരത്തിന്റെ ശബ്ദം മാത്രം മനുഷ്യൻ ശ്രദ്ധിച്ചപ്പോൾ പ്രകൃതി ചൂഷണ വിധേയമായി.

പരസ്പര വിധേയത്വമാണ് സൃഷ്ടിയുടെ അടിസ്ഥാന തത്ത്വം. മനുഷ്യന് ഒറ്റയായ നിലനില്പില്ല. ജീവജാലങ്ങളുടെ പരസ്പരാശ്രയത്തിന്റെ കൂട്ടായ്മയാണ് പ്രപഞ്ചം. നാം ശ്വസിക്കുന്ന വായു, കുടിക്കുന്ന വെള്ളം, ഭക്ഷിക്കുന്ന ആഹാരം, ജീവിക്കുന്ന ഭൂമി എല്ലാം നമ്മുടെ ജീവാംശങ്ങളുമാണ്. സങ്കീർത്തനക്കാരന്റെ അഭിപ്രായത്തിൽ അതു മനുഷ്യനെപ്പോലെ സൃഷ്ടാവിനെ സ്തുതിക്കുകയും ചെയ്യുന്നു. (സങ്കീ. 148:9-10).

പ്രപഞ്ചത്തിലെ സകല സസ്യജാലങ്ങളെയും വാഴ്ത്തി അനുഗ്രഹിക്കുന്ന ഈ ഓശാനപ്പെരുനാളിൽ പ്രകൃതിയോടുള്ള നമ്മുടെ കാഴ്ചപ്പാട് ദൈവികമാകാൻ പ്രാർത്ഥിക്കുന്നു.

ഏപ്രിൽ 8

## സത്യമായിട്ട് അവൻ ഉയർത്തെഴുന്നേറ്റു

യേശുവിന്റെ ഉയർപ്പാണ് ക്രൈസ്തവ വിശ്വാസത്തിന്റെ അടിത്തറ. നമ്മുടെ വിശ്വാസ പ്രഘോഷണത്തിന്റെ കേന്ദ്ര ബിന്ദുവും ഈ മഹദ് സംഭവം തന്നെയാണ്. പൗലോസ് ശ്ലീഹാ കൊരിന്ത്യർക്കെഴുതിയ ലേഖനത്തിൽ ഇതു വ്യക്തമാക്കുന്നു. "ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം; നിങ്ങളുടെ വിശ്വാസവും വ്യർത്ഥം" (1 കൊരി. 15:14)

1. 'നിങ്ങൾക്ക് സമാധാനം'

ഉയർത്തെഴുന്നേറ്റവനായ കർത്താവ് ഭയ വിഹ്വലരായിരുന്ന ശിഷ്യന്മാരുടെ അടുക്കൽ എത്തി അവരെ സമാധാനത്തിന്റെ ആത്മാവിൽ നിറച്ചു. ആ സമാധാനത്തിന്റെ സന്ദേശവാഹകരായി യേശു ശിഷ്യന്മാരെ ലോകത്തിലേക്ക് അയക്കുകയും ചെയ്തു. യേശുവിന്റെ മനുഷ്യാവതാരത്തിന്റെ ഉദ്ദേശവും സമാധാന സ്ഥാപനമായിരുന്നു. പാപത്തിനടിമപ്പെട്ട് ദൈവത്തിൽ നിന്നും അകന്നുപോയ മനുഷ്യവർഗ്ഗത്തെ തന്റെ മരണവും ഉത്ഥാനവും വഴി പിതാവായ ദൈവവുമായി അനുരഞ്ജനപ്പെടുത്തി മാനവ കുലത്തിന് ശാശ്വതമായ സമാധാനം യേശുക്രിസ്തു നല്കി.

സ്നേഹിക്കണം" (മത്താ. 22:37-39). സൃഷ്ടിയിൽ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാന്നിധ്യം അനുഭവപ്പെടുന്നതും സമാധാനത്തിന്റെ ആത്മാവ് നിറയുന്നതും ദൈവിക സ്നേഹത്തിൽ മനുഷ്യൻ ചരിക്കുമ്പോഴാണ്. ദൈവം സ്നേഹമാണ്. എവിടെ സ്നേഹമുണ്ടോ അവിടെ സമാധാനമുണ്ട്.

2. ഉയിർപ്പിന്റെ തെളിവുകൾ

യേശുക്രിസ്തുവിന്റെ ഉയിർപ്പിന് പ്രധാനമായും മൂന്നു തെളിവുകളാണുള്ളത്. ഒന്നാമതായി, ശൂന്യമായ കല്ലറ. യേശുവിനെ സംസ്കരിച്ചതിന്റെ മൂന്നാം ദിവസം മുതൽ ആ കല്ലറ ശൂന്യമായിരുന്നു. മത്താ. 28:5-6, മർക്കോ. 16:1-8, ലൂക്കോ. 24:1-12 യോഹ. 20:1-10 ഭാഗങ്ങളെല്ലാം യേശുവിന്റെ ശൂന്യമായ കല്ലറയെപ്പറ്റി പറയുന്നു.

രണ്ടാമതായി, യേശുവിന്റെ പ്രത്യക്ഷപ്പെടൽ "ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ ആയ ദിവസം, നേരം വൈകിയപ്പോൾ ശിഷ്യന്മാർ ഇരുന്ന സ്ഥലത്ത് യഹൂദന്മാരെ പേടിച്ചു വാതിൽ അടച്ചിരിക്കെ യേശു വന്നു നടുവിൽ നിന്നുകൊണ്ട് നിങ്ങൾക്ക് സമാധാനം എന്ന് അവരോട് പറഞ്ഞു." (യോഹ. 20:19). യേശു ഉയർത്തെഴുന്നേറ്റ ശേഷം ആദ്യം പ്രത്യക്ഷപ്പെടുന്നത് മഗ്ദല മറിയത്തിനാണ്. പിന്നെ പല സന്ദർഭങ്ങളിലായി അപ്പോസ്തോലന്മാർക്ക് പ്രത്യക്ഷപ്പെടുന്നു.

മൂന്നാമതായി, അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലുകൾ. യേശു ഉത്ഥാനം ചെയ്തിരിക്കുന്നു എന്ന വാർത്ത ലഭിക്കുകയും അതു ബോധ്യമായിത്തീരുക്കുകയും ചെയ്തപ്പോൾ മുതൽ അവരുടെ പ്രസംഗത്തിന്റെയും പ്രവർത്തനത്തിന്റെയും അടിസ്ഥാനം യേശുക്രിസ്തുവിന്റെ ഉയിർപ്പായി. "യിസ്രയേൽ പുരുഷന്മാരേ, ഈ വചനം കേട്ടുകൊൾവിൻ.... നിങ്ങൾ അവനെ അധർമ്മികളുടെ കയ്യാൽ തറപ്പിച്ചു കൊന്നു, ദൈവമോ മരണ പാശങ്ങളെ അഴിച്ചിട്ടു അവനെ ഉയർത്തെഴുന്നേല്പിച്ചു. മരണം അവനെ പിടിച്ചുവെക്കുന്നത് അസാധ്യമായിരുന്നു (അപ്പോ. 2:22-24). ഉയർത്തെഴുന്നേറ്റവനായ ക്രിസ്തു തങ്ങളിൽ ജീവിക്കുന്നു എന്ന ബോധ്യമാണ് അവരുടെ എല്ലാ പ്രസംഗങ്ങളുടെയും പ്രവർത്തനങ്ങളുടെയും ആധാരവും (ഗലാത്യർ 2:22).

യേശുക്രിസ്തുവിന്റെ ഉയർപ്പ് വ്യക്തി ജീവിതത്തിൽ അനുഭവിക്കുവാൻ കഴിയുമ്പോഴാണ് ഈസ്റ്ററിന് അർത്ഥമുണ്ടാക്കുന്നത്. ക്രിസ്തുവിന്റെ ഉയർപ്പു നൽകുന്ന സന്ദേശങ്ങൾ പലതാണ്.

3. സത്യത്തിന്റെ ഉയർത്തെഴുന്നേല്പ്

'സത്' എന്ന സംസ്കൃത ധാതുവിന്റെ അർഥം 'നിലനില്ക്കുക' ആയിരിക്കുക എന്നൊക്കെയാണ്. സത്യം എന്ന വാക്കിനർത്ഥം 'നിലനില്ക്കുന്നതെന്തോ അത്' എന്നു വരുന്നു. ഗാന്ധിയൻ ദർശനത്തിൽ, പ്രകൃതിയിൽ അനാദി മുതൽ സജീവമായി പരിവർത്തിക്കുന്ന അപരിമേയമായ ശക്തിയാണ് 'സത്യം.' അതുകൊണ്ട് ഗാന്ധിജി സത്യത്തെ ഈശ്വരൻ എന്നാണ് വിളിക്കുന്നത്. എവിടെ സത്യമുണ്ടോ അവിടെ ദൈവം ഉണ്ട്.

4. ധാർമ്മിക മൂല്യങ്ങളുടെ ഉയർത്തെഴുന്നേല്പ്

മനുഷ്യരിൽ ദൈവാനുഭവം കുറഞ്ഞുവരുന്നതുകൊണ്ട് ധാർമ്മിക മൂല്യങ്ങൾ നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. നാളിതുവരെ മനുഷ്യൻ നേടിയ പുരോഗതി ഒരു നവലോക സൃഷ്ടിക്ക് ഉപയുക്തമാകുന്നതിനു പകരം ആത്മഹത്യാപരമായ ഒരു ജീവിത ശൈലിയിൽ എത്തി നില്ക്കുന്നു. ഒരുവന്റെ പ്രവർത്തനങ്ങളെയും സ്വഭാവ സവിശേഷതകളെയും വസ്തുക്കളെയുമെല്ലാം നന്മയും തിന്മയുമെന്നോ, ശരിയും തെറ്റുമെന്നോ അളക്കുന്നതിനുള്ള അളവു കോലിനെയാണ് മൂല്യം എന്നു നാം പറയുന്നത്. ജീവിതത്തെ അർത്ഥപൂർണ്ണവും ആസ്വാദ്യകരവുമാക്കിത്തീർക്കാൻ സഹായിക്കുന്ന പ്രേരക ശക്തിയും വഴികാട്ടിയുമാണ് മൂല്യങ്ങൾ.

ക്രിസ്തുവിന്റെ ഉയർപ്പ് ജീവിതത്തിന്റെ അർത്ഥം നശിച്ച് പേടിച്ച് ഒളിച്ചു താമസിച്ചിരുന്ന ശിഷ്യന്മാർക്ക് അവരുടെ ജീവിതത്തിന് അർത്ഥം നല്കിയതുപോലെ നമ്മുടെ വ്യക്തി ജീവിതത്തിൽ ക്രിസ്തീയ മൂല്യങ്ങൾ പുനർജനിക്കുമ്പോൾ അതു ക്രിസ്തുവിന്റെ ഉയർപ്പാണ്. സമൂഹത്തിന്റെ പുരോഗതിയിൽ വഴികാട്ടികളായി വർത്തിക്കുന്നതിനും, മാർഗ്ഗഭ്രംശങ്ങളിൽ നിന്നും സമൂഹത്തെ സംരക്ഷിക്കുന്നതിനും നമുക്ക് സാധിക്കുമ്പോൾ ക്രിസ്തു നമ്മിൽ ജീവിക്കുന്നു എന്ന് സമൂഹം മനസ്സിലാക്കും. ആവശ്യവും ആർഭാടവും തമ്മിൽ വേർതിരിച്ചറിയുവാനും, വ്യക്തി ജീവിതത്തിൽ അനാർഭാടം പ്രവർത്തിക്കുവാനും കഴിയുമ്പോൾ ക്രിസ്തുവിന്റെ ഉയർപ്പ് വ്യക്തി ജീവിതത്തിൽ നാം അനുഭവിക്കുന്നു. പൊങ്ങച്ചം കൊണ്ടോ, വ്യർത്ഥാഭിമാനം കൊണ്ടോ യാഥാർത്ഥ്യബോധമില്ലാത്ത കണക്കുകൂട്ടലുകൾ മൂലമോ ഒരു അണു കുടുംബത്തിനു താമസിക്കുവാൻ അനേക ലക്ഷങ്ങൾ മുടക്കി വീടു പണിത് ആഡംബരത്തിന്റെ മായാമോഹത്തിൽ കഴിയുകയും ചെയ്യുമ്പോൾ ക്രിസ്തുവിന്റെ ഉയർപ്പ് അസാധ്യമായിത്തീരുന്നു. ആസക്തിരഹിതമായ ജീവത ശൈലിയിലൂടെയും ചിന്തയിലും വാക്കിലും പ്രവർത്തിയിലും ദൈവിക മൂല്യങ്ങൾ സംരക്ഷിക്കുന്നതിലൂടെയും ക്രിസ്തുവിനെ ലോകത്തിനു വെളിപ്പെടുത്തുവാൻ നമുക്ക് സാധിക്കണം.

ലളിതവും മാതൃകാപരവുമായ ജീവിതത്തിലൂടെ ക്രിസ്തു നമ്മുടെ ജീവിതത്തിൽ ഉയർത്തെവുന്നേല്ക്കുമ്പോൾ ഈ ഉയർപ്പു പെരുന്നാൾ അർത്ഥപൂർണ്ണമാകും.



## വേർപാടിന്റെ 6-ാം വാർഷികം
## 22-3-2007



**ചിന്നമ്മ വർഗീസ്**
**(Retd. Teacher G.M.H.S., Parathodu)**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന് ദുഃഖാർത്തരായ കുടുംബാംഗങ്ങൾ

***ഭർത്താവ് – ഇ.കെ. വറുഗീസ്***
***'പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ***
***താഴത്തുമലയിൽ – ഇളങ്കാവുങ്കൽ, പാറത്തോട്***

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്ജ്കുട്ടി | വിനീത, സലിൽ, അനൂപ് |
| ഷാജി | ജിജി | ടിഫനി, ടാനിയാ, ടിനു |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |




വാർത്തകൾ

# സുന്നഹദോസ് നിശ്ചയങ്ങൾ

കോട്ടയം:- സഭാതർക്കത്തിൽ സർക്കാർ നിഷ്പക്ഷത പാലിച്ച് നീതി നടപ്പാക്കണമെന്നും സുപ്രീം കോടതി വിധി തീർപ്പ് വരുന്നതുവരെ തൽസ്ഥിതി നിലനിർത്തുവാൻ സർക്കാർ സത്വര ശ്രദ്ധ പുലർത്തണമെന്നും മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് ആവശ്യപ്പെട്ടു.

പഴയസെമിനാരിയിൽ നടന്ന സുന്നദോസിൽ പ. ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

പ. കാതോലിക്കാ ബാവാ തിരുമേനിയുടെ ആഹ്വാന പ്രകാരം വൈദീകരും വിശ്വാസികളും തിരുവനന്തപുരത്ത് എത്തി സഭയോടുള്ള പ്രതിബദ്ധത പ്രകടിപ്പിച്ചതിൽ സുന്നഹദോസ് സന്തുഷ്ടി പ്രകടിപ്പിച്ചു. ഛിദ്രശക്തികൾ നടത്തിയ അതിക്രമങ്ങളെ തുടർന്ന് വൈദികർക്കും വിശ്വാസികൾക്കും പീഢനം ഏൽക്കേണ്ടിവന്നതിൽ സുന്നഹദോസ് ദുഃഖം രേഖപ്പെടുത്തി. മാദ്ധ്യമ പ്രവർത്തകർക്കുണ്ടായ പ്രയാസങ്ങളിലും സുന്നഹദോസ് ഖേദം പ്രകടിപ്പിച്ചു.

ഓഗസ്റ്റ് അവസാന ഞായറാഴ്ച പരിസ്ഥിതി ദിനമായി ആചരിക്കും. ഇടവക തലത്തിൽ നടപ്പാക്കുന്ന പരിസ്ഥിതി ബോധവൽക്കരണ കർമ്മ പദ്ധതികൾക്ക് അംഗീകാരം നൽകി. ബാലികാബാല സമാജം ഏകോപിപ്പിച്ച് ബാല സമാജം ആക്കി. ഇതിന്റെ ഭരണഘടന അംഗീകരിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിനെ പ്രസിഡന്റായി നിയമിച്ചു.

ആദ്ധ്യാത്മിക സംഘടനകളുടെ പുതിയ പ്രസിഡന്റുമാരായി ഡോ. സഖറിയാ മാർ തെയോഫിലോസ് (മർത്തമറിയം), ഡോ. തോമസ് മാർ അത്താനാസിയോസ് (പ്രാർത്ഥനാ യോഗം), ഡോ. യാക്കോബ് മാർ ഐറേനിയോസ് (സൺഡേസ്കൂൾ), സഖറിയാ മാർ അന്തോണിയോസ് (സ്ലീബാദാസ സമൂഹം), ഗീവറുഗീസ് മാർ ഈവാനിയോസ് (വൈദിക സംഘം), ഔഗേൻ മാർ ദീവന്നാസിയോസ് (മദ്യവർജന സമിതി) എന്നിവരെ നിയമിച്ചു.

സഭയിലെ കോളേജുകളുടെ മാനേജരായി കുര്യാക്കോസ് മാർ ക്ലീമ്മീസിനേയും സഭാ പ്രസിദ്ധീകരണ സമിതിയുടെ വൈസ് പ്രസിഡണ്ടായി തോമസ് മാർ അത്താനാസിയോസിനേയും, ഇന്റർ ചർച്ച് റിലേഷൻസ് വിഭാഗം പ്രസിഡണ്ടായി ഫീലിപ്പോസ് മാർ യൗസേബിയോസിനേയും നിയമിച്ചു. സുന്നഹദോസിന്റെ പുതിയ സെക്രട്ടറിയായി മാത്യൂസ് മാർ സേവേറിയോസ് ചുമതലയേൽക്കും.

ബി-ഷെഡ്യൂളിൽപ്പെട്ട സംഘടനകളുടെയും, സ്ഥാപനങ്ങളുടം പ്രസ്ഥാനങ്ങളുടെയും 2007-2008 ലെ ബഡ്ജറ്റ് അംഗീകരിച്ചു.

## അവാർഡ്



മികച്ച് ഡബ്ബിംഗ് ആർട്ടിസ്റ്റിനുള്ള സംസ്ഥാന സർക്കാരിന്റെ അവാർഡിനർഹയായ ശ്രീമതി വിമ്മി മറിയം ജോർജ്ജ്, തേവർവേലിൽ ജോർജ് ചാണ്ടിയുടെ ഭാര്യയാണ്, കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗം.

# ഓർത്തഡോക്സ് ശുശ്രൂഷകസംഘം - ബാഹ്യകേരള സമ്മേളനം

നാഗ്പൂർ:- മദ്ബഹാ ശുശ്രൂഷ സേവനത്തിനുള്ള ദൈവവിളിയാണെന്ന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ അഭിപ്രായപ്പെട്ടു. ഈ സേവനം ദൈവത്തിന്റേയും ദൈവജനത്തിന്റെയും മുമ്പാകെയാണ്. സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നടന്ന അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം - ബാഹ്യകേരള മേഖല (AMOSS-OKR) യുടെ കോൺഫറൻസ് ഉദ്ഘാടനം ചെയ്യുകയായിരുന്നു മെത്രാപ്പോലീത്ത. സൈന്യങ്ങളുടെ യഹോവേ, തിരുനിവാസം എത്ര മനോഹരം "(സങ്കീ. 84:1) എന്നതായിരുന്നു ത്രിദിന സമ്മേളനത്തിന്റെ ചിന്താവിഷയം." 'ആമോസ്' ന്റെ റീജണൽ ഓഫീസ് നാഗ്പൂർ സെമിനാരിയിൽ ശുശ്രൂഷക സംഘം പ്രസിഡന്റ് കൂടിയായ തിരുമേനി ഉദ്ഘാടനം ചെയ്തു. ഫാ. അലക്സ് ഡാനിയേലിനെ റീജിയണൽ ഡയറക്ടർ ആയി നിയമിച്ചു. ശ്രീ. വി. സി. നൈനാനെ റീജണൽ കോ-ഓർഡിനേറ്ററായും, ഭദ്രാസനങ്ങളിലെ ഓർഗനൈസേഴ്സായി ശ്രീ. തോമസ് ജേക്കബ് (ബോംബെ), ശ്രീ. ആർ. ജോർജ് (കൽക്കട്ട), ശ്രീ. ജോസഫ് ഡേവിഡ് (ഡൽഹി), ശ്രീ. സി. മത്തായി (മദ്രാസ്) എന്നിവരെയും യോഗം തെരഞ്ഞെടുത്തു. ഫാ. ഡോ. റജി മാത്യു, ഫാ. നൈനാൻ കെ. ജോർജ്, ഫാ. ഡോ. ഷാജി പി. ജോൺ, ഫാ. ഫിലിപ്പോസ് വേങ്ങാട് എന്നിവർ നേതൃത്വം നൽകി.

## അറിയിപ്പ്

മലങ്കര അസോസിയേഷൻ യോഗം പരുമലയിൽ വച്ച് 23-ാം തീയതി നടക്കുന്നതിനാൽ മാർച്ച് 20, 21 തീയതികളിൽ പരുമലയിൽ ധ്യാനത്തിന് എത്തുന്നവർക്ക് ധ്യാനമന്ദിരത്തിൽ മുറികൾ ലഭിക്കുകയില്ലായെന്നുള്ള വിവരം പരുമല സെമിനാരി മാനേജർ എം. ഡി. ജോണച്ചൻ അറിയിക്കുന്നു.

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ) STOC

## (Year 2007)

1975 സെപ്റ്റംബർ 12–ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 2007–ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും, ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 35 പെൺകുട്ടികളുടെ വിവാഹത്തിന് 20,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി–വിദ്യാർത്ഥികൾക്കു plus 2 നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%–ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2007 ഓഗസ്റ്റ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** നിരണം, കണ്ടനാട്, അങ്കമാലി എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി 50,000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2007 സെപ്റ്റംബർ 30–ന് മുമ്പ് കിട്ടിയിരിക്കണം.

**6. 'STOC സൺഡേസ്ക്കൂൾ സിൽവർ ജൂബിലി' വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർദ്ധനരായ വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവരുടെ മക്കളിൽ നിന്ന് സമർത്ഥരായ ആകെ 25 വിദ്യാർത്ഥിനി–വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് **Technical Education**–ന് പോകുന്നതിനോ ഒരു കൊല്ലത്തേക്ക് 12000 രൂപ ഗഡുക്കളായി സ്കോളർഷിപ്പായി നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%–ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കു ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും ഇടവക വികാരി attest ചെയ്ത കോപ്പി അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2007 ഓഗസ്റ്റ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

**7. പ്രത്യേക ഭവനിർമ്മാണ ധനസഹായം:** 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 60,000/– രൂപനൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിയ്ക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2007 സെപ്റ്റംബർ 30–ന് മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ**

1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ ഈ ലക്കത്തിൽ നിന്നോ STOC office, Batheny Aramana, Tiruvalla എന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement –ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടാവണം. 3) അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:**

അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. **Letterhead**–ൽ എഴുതിയ ശുപാർശയിൽ പള്ളിസീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു ..................................................

പേര്:....................................................................................................വയസ്സ്:..............................................

വിദ്യാഭ്യാസ യോഗ്യത:...................................................................................തൊഴിൽ: ..............................................

മേൽവിലാസം (പിൻകോഡ് സഹിതം): ..................................................................................................

..........................................................................................................................................................

ഇടവക...........................................................................ഭദ്രാസനം: ..............................................................

പ്രതിമാസ വരുമാനം:............................................ ഭൂസ്വത്ത് വിവരം: ..................................................

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:..............................................

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? ..............................................................................

കോൺഗ്രിഗേഷനിൽ നിന്നും ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ? ..........................................

ഉണ്ടെങ്കിൽ:- വർഷം.................... എന്താവശ്യത്തിന്?..........................................എന്തു തുക ലഭിച്ചു? ....................

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം...............................എവിടേക്ക്...............................................................................

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്: തീയതി..................................

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

## അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവ സന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.




വാർത്തകൾ

## സ്വീകരണം നൽകി



എത്യോപ്യൻ പാത്രിയർക്കീസ് പ. ആബൂനാ പൗലോസ് ഇന്ത്യ സന്ദർശിച്ചപ്പോൾ ഡൽഹിയിൽ സ്വീകരിക്കാനെത്തിയ അഭി. ജോബ് മാർ പീലക്സീനോസ് തിരുമേനിയോടൊത്ത്.

## വെബ്സൈറ്റ് ഉദ്ഘാടനം ചെയ്തു

നിയുക്ത കാതോലിക്കാ ബാവ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ വെബ്സൈറ്റ് ആർച്ച് ബിഷപ്പ് ഡോ. മാർ അപ്രേം ഉദ്ഘാടനം ചെയ്തു. www.malankaraorthodoxchurch.org എന്നതാണ് വെബ്സൈറ്റ് വിലാസം. കുന്നംകുളത്തെ ക്രിസ്ത്യൻ ചരിത്രവും മിലിത്തിയോസ് തിരുമേനിയുടെയും പുലിക്കോട്ടിൽ തിരുമേനിയുടെയും വിവരങ്ങളും സൈറ്റിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

## പുസ്തക പ്രകാശനം

**കോട്ടയം:-** എം.ഓ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച സഭാ പിതാക്കന്മാർ 5- വാല്യം "ബാർ എബ്രായ-സുറിയാനി സഭയിലെ വിശ്വവിജ്ഞാനി" എന്ന പുസ്തകം പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ദിനം പ. കാതോലിക്കാ ബാവാ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവായ്ക്ക് നൽകിക്കൊണ്ട് പ്രകാശിപ്പിച്ചു. പുസ്തകം രചിച്ചിരിക്കുന്നത് ഫാ. ഡോ. ജോൺ പണിക്കരാണ്.

**കോട്ടയം:-** "ഇന്ത്യൻ ഓർത്തഡോക്സ് സഭ എ.ഡി. 52-2007" എന്ന സഭാചരിത്രഗ്രന്ഥം പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ പ. കാതോലിക്കാ ബാവാ ആദ്യ പ്രതി വൈദിക സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജിനു നൽകി പ്രകാശനം ചെയ്തു. യുവലോകത്തിനുവേണ്ടി പ്രത്യേകം തയ്യാറാക്കിയ 500-ൽ പരം പേജുള്ള പുസ്തകം രചിച്ചിരിക്കുന്നതു സഭാ ചരിത്ര പണ്ഡിതനായ റവ. ഡോ. ജോസഫ് ചീരനും, പ്രസാധകൻ കെ. വി. മാമ്മൻ കോട്ടയ്ക്കൽ മാങ്ങാനവുമാണ്.



## സമ്മാനാർഹർ



സ്റ്റീവോ ടോം ജേക്കബ് കൊല്ലം ഭദ്രാസന സൗത്ത് സോൺ സബ് ജൂണിയർ പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കി. പുനലൂർ സെ. ജോർജ് ഓർത്തഡോക്സ് പേപ്പർ മിൽ ഭാഗം ഇടവകാംഗമാണ്.



അഖില മലങ്കര സണ്ടേസ്ക്കൂൾ സഹപാഠ്യമത്സരത്തിൽ വേദവാക്യത്തിനും, പൊതുവിജ്ഞാനത്തിനും (സൗത്ത്സോൺ) ഒന്നാം സ്ഥാനം കരസ്ഥമാക്കിയ മെറിൻ മറിയം റോയി.



2006-ലെ സണ്ടേസ്ക്കൂൾ വിജ്ഞാനിയായി തെരഞ്ഞെടുക്കപ്പെട്ട മെറിൻ മറിയം റോയി, തിരുവനന്തപുരം നാലാഞ്ചിറ സെന്റ് മേരീസ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനിയാണ്. മെഴുവേലി, പെരുംകുന്നിൽ റോയി സി. വർഗീസിന്റെയും മോളി റോയിയുടേയും മകളാണ്.



ജൂണിയർ വേദവാക്യ മത്സരത്തിൽ സെൻട്രൽ സോണിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ജിറ്റി ആനി എബ്രഹാം കാഞ്ഞിരപ്പള്ളി പാറത്തോട് സെന്റ് ജോർജ് ഗ്രേസി മെമ്മോറിയൽ ചർച്ച് ഇടവകാംഗവും ഒറ്റിയാറക്കൽ പുത്തൻവീട്ടിൽ എബ്രഹാം വർഗീസിന്റെയും ജെസ്സി വർഗീസിന്റെയും മകളുമാണ്.

## റമ്പാൻ സ്ഥാനം നൽകി



അടൂർ:- അടൂർ സെന്റ് സിറിൾസ് കോളജ് ഫൗണ്ടർ പ്രിൻസിപ്പലും ചായലോട് ആശ്രമത്തിന്റെ സുപ്പീരിയറുമായിരുന്ന കുരമ്പിൽ കോർ എപ്പിസ്ക്കോപ്പായ്ക്ക് അഭി. മാത്യൂസ് മാർ എപ്പിഫാനിയോസിന്റെ പ്രധാന കാർമികത്വത്തിലും, അഭി. സഖറിയാസ് മാർ അന്തോനിയോസിന്റെ സഹകാർമികത്വത്തിലും, കോട്ടയം ദേവലോകം അരമന ചാപ്പലിൽ വച്ച് റമ്പാൻ സ്ഥാനം നൽകി. അടൂർ കടമ്പനാട് സെന്റ് തോമസ് കത്തീഡ്രൽ ഇടവകാംഗവും കടമ്പനാട് കുരമ്പിൽ പരേതനായ വർഗ്ഗീസിന്റെയും, ചേച്ചമ്മയുടെയും ഇളയ പുത്രനാണ് വെരി. റവ. കുരമ്പിൽ അലക്സിയോസ് കോർ എപ്പിസ്ക്കോപ്പാ റമ്പാൻ.

## കത്തിപ്പാറത്തടം; മലങ്കരസഭയ്ക്ക് അനുകൂല വിധി

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ ഇടുക്കി കത്തിപ്പാറത്തടം പള്ളിക്കേസിൽ സുപ്രധാന വിധി ബഹുമാനപ്പെട്ട ഹൈക്കോടതി പുറപ്പെടുവിച്ചു. 1934-ലെ ഭരണഘടനയേയോ പ. കാതോലിക്കാ ബാവായുടെ അധികാരത്തെയോ ചോദ്യം ചെയ്യാൻ യുക്തിയില്ലെന്ന് അസന്നിഗ്ധമായി കോടതി ഉത്തരവിട്ടു. പള്ളി പൂട്ടിയിടുന്നതിനായി ജില്ലാ പ്രാദേശിക ഭരണകൂടം നടത്തിയ നീക്കങ്ങൾ വിമർശനാത്മകമാണെന്ന് കോടതി കണ്ടെത്തി.

കോടതിവിധികളുടെ അന്തഃസത്ത മനസ്സിലാക്കാത്ത കേരള സർക്കാരും സാമാന്യ സമൂഹവും മലങ്കര സഭയ്ക്കു നേരെ വിരൽ ചൂണ്ടി നിൽക്കുന്ന ഈ സാഹചര്യത്തിൽ ഹൈക്കോടതിയുടെ ഈ വിധി ചിലരുടെയെങ്കിലും കണ്ണ് തുറപ്പിക്കുന്നു. ജസ്റ്റിസ് രാംകുമാറാണ് വിധി പ്രഖ്യാപിച്ചത്. അഡ്വ. ശ്രീകുമാർ മലങ്കരസഭയ്ക്കുവേണ്ടി ഹാജരായി.

## മാത്യൂസ് ദ്വിതീയൻ സ്മാരക ആർദ്ര നേഴ്സിംഗ് പഠന സഹായ പദ്ധതി

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ ഒന്നാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റി ആരംഭിച്ച മാത്യൂസ് ദ്വിതീയൻ സ്മാരക ആർദ്ര നേഴ്സിങ്ങ് പഠന സഹായ പദ്ധതി കോട്ടയം കുരിശു പള്ളിയിൽ വച്ച് ഫെബ്രുവരി 4-ന് ഞായറാഴ്ച കുർബാനയ്ക്കു ശേഷം നടന്ന ചടങ്ങിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ അഭി. പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. 100 ജനറൽ നേഴ്സിംഗ് വിദ്യാർത്ഥികൾക്ക് 5000 രൂപാ വീതം ധനസഹായം നടക്കുന്ന പദ്ധതിയാണിത്. 100 പേർക്കാണ് സഹായ ധനം നൽകിയത് 80% ഗുണഭോക്താക്കൾ ഓർത്തഡോക്സ് സഭാംഗങ്ങളും ബാക്കിയുള്ളവർ ഇതരവിഭാഗങ്ങളിൽ നിന്നുള്ളവരുമാണ്.

## പരുമല മാനേജർ



പരുമല സെമിനാരി മാനേജരായി പ. ബാവാ നിയമിച്ച ഫാ. എം. ഡി. ജോൺ. അട്ടപ്പാടി സെ. തോമസ് ആശ്രമം സുപ്പീരിയരാണ്. അയിരൂർ, മതാപ്പാറ സെ. തോമസ് ഓർത്തഡോക്സ് ഇടവകാംഗം.

മണൽക്കണ്ടത്തിൽ കുടുംബാംഗമായ ബഹു. അച്ചൻ OCYM കേന്ദ്ര ജന. സെക്രട്ടറി ആയിരുന്നു.

## ആവശ്യമുണ്ട്

ആലുവ യു.സി. കോളേജിലെ വിമൻസ് ഹോസ്റ്റലിൽ വാർഡൻ/മേട്രൻ തസ്തികകളിൽ ഒഴിവുകളുണ്ട്. വാർഡൻ തസ്തികയിലേക്ക് പി. ജി. ബിരുദം ഉള്ളവർക്ക് മുൻഗണന ലഭിക്കും. താല്പര്യമുള്ളവർ ഉടൻ **പ്രിൻസിപ്പാൾ, യു. സി. കോളേജ്, ആലുവ 2** എന്ന വിലാസത്തിൽ അപേക്ഷിക്കുക.

## നാട്ടുവാർത്ത



കൊച്ചാട്ടാ,

കേരളത്തിൽ ബസേലിയോസ് എന്ന് പുതിയൊരു കാതോലിക്കാ കൂടി...

ഇനി മലങ്കര മെത്രാപ്പോലീത്താ സ്ഥാനം വേണം, അച്ചന്മാർക്ക് തൊപ്പി, ഇടക്കെട്ട് ഒടുക്കം റോമിൽ നിന്ന് ഊരുകയും വേണം.

ഇഷ്ടം ഒളിച്ചും പാത്തുമാ 'പരിശുദ്ധ' എന്ന തണ്ടപ്പേര് വയ്ക്കുന്നത്.

എന്നാലും, ഉപ്പോളം വരുമോ ഉപ്പിലിട്ടത് പുള്ളേ?



# ബുദ്ധിമാൻ

ഫാ. തോമസ് പി.

'തങ്കപ്പൻ കൊല' പോലീസ് റിപ്പോർട്ട് പുറത്തു വന്നു

I.S.I ബന്ധമുള്ള വേഷം മാറി നടക്കുന്ന ഭീകരനായിരുന്നത്രെ തങ്കപ്പൻ...

സംഭവ ദിവസം മാരകായുധങ്ങളുമായി പെരുമഴയത്ത് അയാൾ [illegible]

ഒളിച്ചിരിക്കുകയായിരുന്നു... ഏറ്റുമുട്ടലിൽ തങ്കപ്പൻ കൊല്ലപ്പെട്ടു... കൊന്ന പോലീസിന് മെഡലും പ്രമോഷനും...

അതാ തങ്കപ്പന്റെ വീട്

പത്ര വാർത്തയെ തുടർന്നായിരുന്നു അന്വേഷണം

എന്തായിരുന്നു വാർത്ത ?

“ഉറങ്ങിക്കിടന്ന തെരുവു തെണ്ടിയെ കൊല ചെയ്തു; മോഷണം നടത്തി” എന്ന്.





IN LOVING MEMORY OF OUR BELOVED

**PAPPA**

**12TH DEATH ANNIVERSARY**

**22 MARCH 2007**



## G. DANIEL

**KODIAT, 667 DARSHAN NAGAR**

**PEROORKADA, TRIVANDRUM**

*"Safe in the arms of Lord Jesus Christ"*

*Inserted by :*

**Sorrowing family**

## കോർ – എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി



വെരി.റവ. ഫാ. ജോൺ ഡാനിയേൽ, വെരി റവ. ഫാ. കെ. ഒ. ഫിലിപ്പ്

കുളനട:- 17-02-2007-ൽ കുളനട സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സിലെ സഹകാർമികത്വത്തിലും കോർ എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട കുടശ്ശനാട് സെ. സ്റ്റീഫൻസ് കത്തീഡ്രൽ വികാരി വന്ദ്യ ദിവ്യ ശ്രീ. ജോൺ ഡാനിയേൽ അച്ചനും മുൻ വികാരി വന്ദ്യ ദിവ്യ ശ്രീ. കെ. ഒ. ഫിലിപ്പ് അച്ചനും.

ആശംസകളോടെ,

Keeppallil Educational & Charitable Society,
President- **K.M. John Keeppallil,**

St. George Mount Higher Secondary School,
Manager:- **Johnson Keeppallil**



**സി. എം. ഫീലിപ്പോസ് (ബേബി)**
(മുൻ സഭാ മാനേജിംഗ് കമ്മറ്റി അംഗം)
ചിറത്തലയ്ക്കൽ
പുതുശ്ശേരി, കല്ലൂപ്പാറ

### കൃതജ്ഞത

5-2-07-ൽ കർത്താവിൽ നിദ്രപ്രാപിച്ച സ്നേഹനിധിയായ ഞങ്ങളുടെ പിതാവിന്റെ രോഗശയ്യയിൽ ശുശ്രൂഷിച്ചവരും, സംസ്ക്കാര ശുശ്രൂഷയ്ക്ക് കാർമ്മികത്വം വഹിക്കുകയും ചെയ്ത അഭിവന്ദ്യ തിരുമേനിമാരായ, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, സഖറിയാസ് മാർ തെയോഫിലോസ്, ഔഗേൻ മാർ ദീവന്നാസിയോസ്, വന്ദ്യ-റവ. ഡോ. എൻ. ജെ. തോമസ് റമ്പാച്ചൻ, ജോസഫ് റമ്പാച്ചൻ (പത്തനാപുരം), ഡോ. ക്രിസ്റ്റഫോറസ് റമ്പാച്ചൻ, വന്ദ്യ വൈദീകർ, സിസ്റ്റേഴ്സ്, ഇതര സഭകളിലെ ശുശ്രൂഷകർ, ഡോക്ടർമാർ, സ്റ്റാഫ്, ജോസഫ് എം. പുതുശ്ശേരി എം. എൽ.എ., മറ്റു സാംസ്ക്കാരിക നേതാക്കൻമാർ, ബന്ധുമിത്രാദികൾ എല്ലാവർക്കും ഞങ്ങളുടെ കുടുംബത്തിന്റെ നന്ദിയും, സ്നേഹവും ദൈവനാമത്തിൽ അറിയിക്കുന്നു.

എന്ന്

സന്തപ്ത കുടുംബാംഗങ്ങൾ

